

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 38 THE ONLINE OFFICIAL NEWS BULLETTIN 2022 September 17


## SEASON OF CROSS സ്ലീബാകാലം ܥܶܕܳܢܳܐ ܕܨܠܺܝܒܳܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 18 ♪1 hadbsabo botar slibo 1st Sunday after the Feast of Holy Cross | 19 ♪5 | 20 ♪1 | 21 ♪5 | 22 ♪1 | 23 ♪5 99th Mem. of Alvares Mar Yulios ✠ (Panchim St. Mary's, Goa) | 24 ♪1 Comme. of St. Dimeth the Persian |




**മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 110-ാം വാർഷിക ആഘോഷങ്ങളുടെ ഉദ്ഘാടനം പരുമല സെമിനാരിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു.**

# അലക്സാണ്ടർ കാരയ്ക്കൽ അന്തരിച്ചു



തിരുവല്ല: മലങ്കര ഓർത്തഡോക്സ് സഭാ മുൻ അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ അന്തരിച്ചു. പ്രശസ്ത വാഗ്മിയും സംഘാടകനും വിദ്യാഭ്യാസ പ്രവർത്തകനുമായിരുന്നു. കല്ലൂപ്പാറ ചക്കുമ്മൂട്ടിൽ മാത്തുള്ള കുരുവിളയുടെ പുത്രനായി ജനിച്ചു. എം.എ. ബിരുദം കരസ്ഥമാക്കി.

പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് ചരിത്ര വിഭാഗം മേധാവി, കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പൽ, കണ്ണൂർ സർവ്വകലാശാല പ്രോ-വൈസ് ചാൻസലർ, വൈസ് ചാൻസലർ എന്നീ പദവികൾ വഹിച്ചു. 2002-2007 കാലഘട്ടത്തിൽ മലങ്കര അസോസിയേഷൻ സെക്രട്ടറിയായിരുന്നു. 1969 മുതൽ 2012 വരെ സഭാ മാനേജിങ് കമ്മറ്റി അംഗയിരുന്നു. പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ സഭാ വത്സലൻ ബഹുമതി നൽകി ആദരിച്ചു. 2006-ലെ WCC സമ്മേളനത്തിലെ സഭയുടെ പ്രതിനിധി ആയിരുന്നു.

അമേരിക്കയിലെ പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ ഫുൾബ്രൈറ്റ് സ്കോളർഷിപ്പോടെ ഗവേഷണം. അമേരിക്കൻ പ്രസിഡന്റ് തെരഞ്ഞെടുപ്പിനെക്കുറിച്ചുള്ള പഠനത്തിന് ഡോക്ടറേറ്റ് ലഭിച്ചു. ഈ കാലഘട്ടത്തിൽ പ്രസിഡന്റ് റിച്ചാർഡ് നിക്സൻ, ഡോണാൾഡ് റീഗൻ, ജിമ്മി കാർട്ടർ, ബിൽ ക്ലിന്റൺ, സെനറ്റർ അഡ്‌ലായ് സ്റ്റീവൻസൻ, മിസ്സിസ് മാർട്ടിൻ ലൂതർ കിംഗ് ഇവരുമായി അഭിമുഖം നടത്തി. ലോസ് ആഞ്ചലെസിൽ നടന്ന അമേരിക്കൻ ചരിത്രകാരന്മാരുടെ സമ്മേളനത്തിൽ നല്ല ചരിത്ര പഠനത്തിനുള്ള അവാർഡ് ലഭിച്ചു.

ഭാര്യ: വത്സ. മക്കൾ ബിന്ദു തിരുവനന്തപുരത്തും ബിൻജു അമേരിക്കയിലുമാണ്.

# ഫാ. ഡോ. ഒ. തോമസ് അന്തരിച്ചു



ചേപ്പാട്: മലങ്കര ഓർത്തഡോക്സ് സഭാ മുൻ വൈദിക ട്രസ്റ്റിയും ഓർത്തഡോക്സ് സെമിനാരി മുൻ പ്രിൻസിപ്പാളും സൺഡേസ്കൂൾ അസോസിയേഷൻ മുൻ ഡയറക്ടർ ജനറലുമായ രാമപുരം ഊടത്തിൽ ഫാ. ഡോ. ഒ. തോമസ് (68) അന്തരിച്ചു.

സംസ്കാര ശുശ്രൂഷയുടെ മൂന്നാം ക്രമം പരുമല ആശുപത്രി ചാപ്പലിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു. സമാപന ശുശ്രൂഷകൾ ഒട 15-ന് ചേപ്പാട് സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

കേരളാ സർവ്വകലാശാലയിൽ നിന്നും സോഷ്യോളജിയിൽ എം. എ.യും, സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നു ബി.ഡി.യും, പാസ്റ്ററൽ കൗൺസലിംഗിൽ എം.ടി.എച്ചും, വെല്ലൂർ ക്രിസ്ത്യൻ കൗൺസലിംഗ് സെന്ററിൽ നിന്നും കൗൺസലിംഗിൽ ഡിപ്ലോമയും, ലണ്ടൻ ഹിത്രോപ്പ് കോളേജിൽ നിന്നും മനഃശാസ്ത്രത്തിൽ ബിരുദാനന്തര ഡിപ്ലോമയും നേടി. സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് കൗൺസിലിംഗിൽ ഡോക്ടറേറ്റും കരസ്ഥമാക്കി.

സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ പ്രിൻസിപ്പാൾ, ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി, സൺഡേസ്കൂൾ അസോസിയേഷൻ ഡയറക്ടർ ജനറൽ, ഓർത്തഡോക്സ് വൈദിക സെമിനാരി പ്രത്യാശാ കൗൺസലിംഗ് സെൻറർ ഡയറക്ടർ, പരുമല കൗൺസലിംഗ് സെന്റർ ഡയറക്ടർ, സ്നേഹലോകം, ദൂതൻ മാസികകളുടെ ചീഫ് എഡിറ്റർ എന്നീ നിലകളിലും പ്രവർത്തിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ നിരണം, മാവേലിക്കര ഭദ്രാസനങ്ങളിലെ വിവിധ ഇടവകകളിൽ വികാരിയും പ്രസിദ്ധ വാഗ്മിയും ചിന്തകനും കൗൺസിലറും ഗ്രന്ഥകാരനുമായിരുന്നു. ജീവിതപാതയിൽ, ഭൂമിയിൽ പറുദീസ, അവർ ഒന്നാകുന്നു, മനസ്സും ജീവിതവും, ഇടയലേഖനങ്ങൾ ഒരു വ്യാഖ്യാനം, കൈവിളക്ക്, ക്രിസ്തുദർശനവും ജനകീയ ആത്മീയതയും എന്നിവയാണ് പ്രധാന ഗ്രന്ഥങ്ങൾ.

മാവേലിക്കര പടിഞ്ഞാറേതലയ്ക്കൽ എലിസബത്ത് തോമസാണ് സഹധർമ്മിണി. മക്കൾ: അരുൺ തോമസ് ഉമ്മൻ (ടെക്നോപാർക്ക്, തിരുവനന്തപുരം), അനില എൽസാ തോമസ് (ഗ്രോയിൻ സ്റ്റാർസ്, എറണാകുളം), അനിഷ സൂസൻ തോമസ് (മുതുകുളം). മരുമക്കൾ: ടീമാ മേരി അരുൺ (ഇ ആൻഡ് വൈ, ടെക്നോപാർക്ക്, തിരുവനന്തപുരം), ഫാ. ഡോ. തോമസ് ജോർജ്, റെജോ ജോസഫ് വർഗ്ഗീസ് (ബംഗ്ലാവിൽ, മുതുകുളം).






ആരാധനാ കലണ്ടർ



# "സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് നട്ടിട്ടില്ലാത്ത തൈ ഒക്കെയും വേരോടെ പറിഞ്ഞു പോകും" (വി. മത്തായി 15:13)

ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പ്രിയ വിശ്വാസികളെ,

സ്ലീബാ പെരുന്നാളിനു ശേഷം 2-ാം ആഴ്ചയിൽ എത്തുമ്പോൾ സ്വർഗ്ഗസ്ഥനായ പിതാവിനാൽ നട്ടിട്ടില്ലാത്തതൊക്കെയും വേരോടെ പറിഞ്ഞുപോകും എന്ന സന്ദേശമാണ് രക്ഷകനിൽ നിന്നും നാം ശ്രവിക്കുന്നത്.

സ്ലീബാ പെരുന്നാൾ മുതൽ കൂദോസ്സ് ഈത്തോ വരെയുള്ള കാലം (ഏതാണ്ട് 49 ദിവസങ്ങൾ) സ്ലീബാ കാലം എന്നും യുഗാന്ത്യകാലമെന്നുമെല്ലാമാണ് പൗരസ്ത്യ സഭയുടെ ആരാധാന സംവത്സരത്തിൽ കണക്കാക്കുന്നത്).

നമ്മുടെ കർത്താവും ദൈവവും രക്ഷകനുമായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാര വ്യാപാരത്തെ കേന്ദ്രചിന്തയായി നിർത്തിക്കൊണ്ട് പ്രപഞ്ചത്തിന്റെ ആരംഭം മുതൽ കർത്താവിന്റെ രണ്ടാമത്തെ വരവും തുടർന്നുണ്ടാകുന്ന നിത്യതയും വരെയുള്ള സംഭവങ്ങളാണല്ലൊ ഓരോ ആരാധനാവർഷവും പ. സഭ ധ്യാനിക്കുന്നത്. ഏഴു കാലങ്ങളും, ഓരോ കാലങ്ങളിലും ശരാശരി ഏഴ് ആഴ്ചകളും ഓരോ ആഴ്ചകളിലും ഏഴു വിധം ദിവസങ്ങളുമായുള്ള ഏറെ ശാസ്ത്രീയവും വേദശാസ്ത്രപരവുമായ ഒരു സമീപനമാണ് പ. പിതാക്കന്മാർക്ക് ദൈവാത്മാവ് വെളിപ്പെടുത്തി കൊടുത്തിട്ടുള്ളത്. ഈ ക്രമീകരണത്തിലെ അവസാന കാലമാണ് സ്ലീബാ മുതൽ കൂദോസ്സ് ഈത്തോ വരെയുള്ള കാലം.

'ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു' എന്ന വാക്യത്തിലാണല്ലൊ വി. വേദപുസ്തകം ആരംഭിക്കുന്നത്. തുടർന്ന് ചരിത്രത്തിൽ നിരന്തരമായി ഇടപെടുന്ന ജീവനുള്ള ദൈവത്തിന്റെ രക്ഷണ്യ പദ്ധതിയുടെ നാൾവഴിയായി പഴയനിയമ പുസ്തകങ്ങളെ കാണാം. കാലത്തികവിൽ സ്രഷ്ടാവായ ദൈവം സൃഷ്ടിയായി തീർന്ന്, മനുഷ്യാവതാരം ചെയ്ത്, ലോകത്തിൽ വ്യാപരിച്ച് തന്റെ സൃഷ്ടിക്ക് മോചനം നൽകിയ ചരിത്രവും അതിന്റെ തുടർച്ചയും പുതിയനിയമ പുസ്തകങ്ങളിൽ വെളിപ്പെടുന്നു. ഒടുവിൽ അവസാന വാക്യത്തിൽ "അതേ, ഞാൻ വേഗം വരുന്നു" എന്ന് അരുളിച്ചെയ്യുന്നു. "ആമേൻ. കർത്താവായ യേശുവേ, (വേഗം) വരേണമേ, കർത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങളോടെല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ, ആമേൻ" (വെളിപ്പാട് 22:20, 21) എന്ന് വി. സഭ ധ്യാനിക്കുന്നു.

പ. സഭയുടെ വിശ്വാസപ്രമാണവും ഇതേ ക്രമത്തിലാണെന്ന് ഓർക്കുമല്ലൊ. "സർവ്വശക്തിയുള്ള പിതാവായി ആകാശത്തിന്റെയും ഭൂമിയുടെയും... സ്രഷ്ടാവായ" എന്നു തുടങ്ങി "മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി നോക്കിപാർക്കുന്നു" എന്ന വിശ്വാസമാണ് വിശ്വാസികൾ ദിവസവും മൂന്നു തവണയെങ്കിലും വിശ്വസിച്ച് ഏറ്റുപറയുന്നത്."

വി. കൂദാശകളുടെ മകുടമായ വി. കുർബാനയിലും സൃഷ്ടിയുടെ ആരംഭം മുതൽ നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവും നിത്യതയുടെ പുതിയ ആകാശവും ഭൂമിയും വരെയുള്ള സർവ്വകാര്യങ്ങളും ധ്യാനചിന്തയായി വരുന്നുവെന്ന് ഓർക്കണം.

സ്ലീബാ പെരുന്നാൾ മുതലുള്ള വേദവായന ക്രമത്തിൽ ലോകാവസാനവും പുതിയ ലോകത്തിന്റെ ആരംഭവും പ്രധാന ചിന്തകളായി ആവർത്തിക്കുന്നത് ശ്രദ്ധിച്ചിരിക്കുമല്ലൊ. ആയതിനെ കുറിച്ചുള്ള പഴയനിയമ ചിന്തകളും പ്രവചനങ്ങളും വായിച്ച് ധ്യാനിച്ചശേഷം പുതിയനിയമ കാഴ്ചപ്പാടുകളിലൂടെ വി. ഏവൻഗേല്യോനിലെത്തുമ്പോൾ തന്റെ രണ്ടാമത്തെ വരവിനായി എപ്രകാരം നാം ഒരുങ്ങണമെന്ന് കർത്താവ് പഠിപ്പിക്കുന്നതായി കാണാം. ഈ ചിന്താ പദ്ധതിയുടെ ഉദാഹരണമാണ് ഈ ആഴ്ചയിലെ വേദവായനാ ഭാഗങ്ങൾ.

പുതിയ രാജ്യത്തിന്റെ ക്രമീകരണത്തിന്റെയും ദൃഷ്ടാന്തമായിട്ടാണ് ഇസ്രായേൽ ഗോത്രത്തിന്റെ മിസ്രയീമിലേക്കുള്ള പ്രയാണത്തെ പിതാക്കന്മാർ വ്യാഖ്യാനിക്കുന്നത്. യൗസേഫ് മിസ്രയിമിലേക്ക് വില്ക്കപ്പെടുന്നതും അവിടെ അദ്ദേഹം ഭരണാധികാരിയാവുന്നതുമൊക്കെ ഇസ്രായേ



ലിന്റെ രക്ഷാപദ്ധതിയുടെ ഭാഗമായിരുന്നുവല്ലൊ. ആദ്യ വായന (ഉല്പത്തി 42-ാം അദ്ധ്യായം) ഈ പദ്ധതിയെയാണ് നമ്മെ ഓർമ്മിപ്പിക്കുന്നത്. താല്ക്കാലിക പ്രതിസന്ധികൾ വരുമ്പോൾ നാം തളർന്നുപോകാറുണ്ട്. എന്നാൽ വലിയ രക്ഷാപദ്ധതിയിലേക്ക് ഒരുക്കമായിട്ടാണ് ദൈവം പ്രവർത്തിക്കുന്നത് എന്ന് മനസ്സിലാക്കുവാൻ യാക്കോബിന്റെ അനുഭവത്തേക്കാൾ മെച്ചമായത് ഉണ്ടെന്ന് തോന്നുന്നില്ല.

ശലോമോൻ രാജാവിന്റെ അനുഭവവും പ്രാർത്ഥനയുമാണ് അടുത്ത ഉദാഹരണമായി കാണുന്നത് (1 രാജാക്കന്മാർ 3-ാം അദ്ധ്യായം). "ആകയാൽ ഗുണവും ദോഷവും തിരിച്ചറിഞ്ഞു നിന്റെ ജനത്തിനു ന്യായപാലനം ചെയ്യാൻ വിവേകമുള്ളൊരു ഹൃദയം തരേണമേ" എന്നാണ് അദ്ദേഹത്തിന്റെ പ്രാർത്ഥന." പുതിയ രാജ്യത്തിന്റെ അടയാളം ദീർഘായുസ്സോ, സമ്പത്തോ, ശത്രുസംഹാരമോ ഒന്നുമല്ല, വിവേകമാണ് എന്ന് ഈ വായനയിൽ വ്യക്തമാകുന്നു.

"യാക്കോബേ, ഞാൻ വിളിച്ചിരിക്കുന്ന ഇസ്രായേലെ എന്റെ വാക്കു കേൾക്ക" എന്നു തുടങ്ങി സർവ്വത്തിന്റെയും സ്രഷ്ടാവായ ദൈവം വീണ്ടെടുപ്പിന്റെ വഴികളിലൂടെ ജനതയെ നടത്തുന്നുവെന്ന് പ്രഖ്യാപിക്കുന്ന ഭാഗമാണ് യെശയ്യാവിൽ നിന്നും (48:12-16) നാം കേൾക്കുന്നത്. പ്രപഞ്ചത്തിന്റെ ആരംഭം മുതൽ നിരന്തരമായി അതിൽ വ്യാപരിക്കുന്ന ദൈവാത്മാവിന്റെ സാന്നിധ്യം യെശയ്യാവ് ഉറപ്പിച്ച് പ്രവചിക്കുന്നുണ്ട്.

ക്രിസ്തുവിലും അവന്റെ സുവിശേഷത്തിലും ആരംഭിച്ച പുതിയ ഭരണക്രമത്തെ ഇല്ലായ്മ ചെയ്യുവാൻ ശ്രമിക്കുന്നവരോട് സർവ്വജനത്തിനും ബഹുമാനമുള്ള ധർമ്മോപദേഷ്ടാവായ ഗമാലിയേൽ നല്കുന്ന ഉപദേശമാണ് പൊതുവിന്റെ ലേഖനത്തിലെ പ്രതിപാദ്യം (അ. പ്രവൃത്തികൾ 5:33-42). ചരിത്രം ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പ്രസ്താവിക്കുന്നത് ശ്രദ്ധേയമാണ്: "മാനുഷമായത് നശിച്ചു പോകും. എന്നാൽ ദൈവീകം എങ്കിലോ നിങ്ങൾക്ക് അത് നശിപ്പി

പ്പാൻ കഴികയില്ല. നിങ്ങൾ ദൈവത്തോട് പോരാടരുത്.'' നശിച്ചു പോകാതെ 2000 വർഷത്തിലധികം അത് ലോകമെമ്പാടും നിലനിന്ന് വളരുന്നുവെന്ന് ഓർക്കുമ്പോൾ ദൈവ വചനത്തിന്റെ ശക്തിയെ നമുക്ക് അവഗണിക്കുവാൻ കഴിയുകയില്ലല്ലൊ. ഇതേ ആശയം തന്നെ പ. പൗലോസ് ശ്ലീഹാ കൊരിന്ത്യരേയും പഠിപ്പിക്കുന്നു (1 കൊരി. 2:14–3:3). തുടർന്നാണ് വി. ഏവൻഗേല്യോൻ ഭാഗങ്ങളിൽ (വി. മത്തായി 14, 15, 16 അദ്ധ്യായങ്ങൾ) കർത്താവിന്റെ വാക്കുകളിലൂടെ തന്നെ തന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചും ആയതിന് ആവശ്യമായ മുന്നൊരുക്കങ്ങളെ കുറിച്ചും വ്യക്തമാക്കുന്നത്.

പഴയതിലെ നന്മകളെ സ്വാംശീകരിക്കുകയും പുതിയതിലേക്ക് പ്രതീക്ഷയോടെ ഒരുങ്ങുകയും ചെയ്യുവാൻ പഠിപ്പിക്കുന്ന കർത്താവിനെയാണ് ഈ വേദഭാഗങ്ങളിൽ കാണുന്നത്. പുളിമാവിന്റെ ഉദാഹരണത്തിലൂടെ ശിഷ്യന്മാരെ ഈ പാഠം ഭംഗിയായി കർത്താവ് പഠിപ്പിക്കുന്നത് കാണാം. തന്നിലേക്ക് അടുത്തു വരുകയും തന്നിൽ പൂർണ്ണമായി വിശ്വസിച്ച് രൂപാന്തരപ്പെടുകയും ചെയ്യുന്ന ഒരു സമൂഹത്തെയും അവിടെ ദർശിക്കുന്നുണ്ട്. അവരോടൊപ്പം അവരുടെ ജീവന്റെയും അതിജീവനത്തിന്റെയും അപ്പവും ആത്മാവുമായി തന്റെ സാന്നിധ്യം എപ്പോഴും ഉണ്ടെന്നും ഇവിടെ കാണുന്നു.

സമ്പ്രദായ ലംഘനങ്ങളെ കുറിച്ച് എപ്പോഴും പരാതിപ്പെടുന്ന പരീശകൂട്ടത്തെ കർത്താവ് ശാസിക്കുകയും തിരിക്കുകയും ചെയ്യുന്നുണ്ട്. "നിങ്ങളുടെ സമ്പ്രദായംകൊണ്ട് നിങ്ങൾ ദൈവകല്പന ലംഘിക്കുന്നത് എന്തുകൊണ്ട്'' എന്ന് കർത്താവ് ഉദാഹരണം നിരത്തി അവരോട് ചോദിക്കുന്നു. "അധരംകൊണ്ട് ദൈവത്തെ ബഹുമാനിക്കുന്നതായി അഭിനയിക്കുകയും ജീവിതം കൊണ്ട് സ്രഷ്ടാവിനെ പരിഹസിക്കുകയും ചെയ്യുന്ന പരീശകൂട്ടത്തിന്റെ പിൻതലമുറക്കാരാണോ നാം എന്ന് ഈ ദിവസങ്ങളിൽ വിലയിരുത്തണം.''

ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ടാണ് പിതാവായ ദൈവം നട്ടതു മാത്രമേ വളരൂ എന്ന പ്രാപഞ്ചിക സത്യം കർത്താവ് തന്റെ ശിഷ്യഗണത്തെ പഠിപ്പിക്കുന്നത്. ദൈവത്തിൽ നിന്നും ഉത്ഭവിക്കാത്തവ ചുവടോടെ നശിക്കും എന്ന ഗമാലിയേൽ തത്വവും ഇതു തന്നെയാണ്. അനുദിന ജീവിതത്തിൽ എത്രയോ ഉദാഹരണങ്ങൾ ആണ് ഈ തത്വത്തിന്റെ സാധൂകരണമായി കാണുന്നത്.

ചരിത്രത്തിൽ വിസ്മൃതിയിൽ അകപ്പെട്ട ഒരു പിതാവിനെ ഏതാണ്ട് 50 വർഷങ്ങൾക്കുശേഷം കണ്ടെത്തി അദ്ദേഹത്തിന്റെ ഭൗതികശരീര അവശിഷ്ടം എല്ലാ ബഹുമതികളോടെയും ആദരിച്ച് ദേവാലയത്തിൽ പ്രതിഷ്ഠിക്കുവാനും ഓർമ്മപെരുന്നാൾ ആഘോഷിക്കുവാനും മലങ്കരസഭയ്ക്ക് കഴിയുന്നു. പ. അൽവാറിസ് യൂലിയോസ്സ് പിതാവിന്റെ 96–ാം ഓർമ്മപ്പെരുന്നാൾ ഗോവയിലെ പഞ്ചീം ദേവാലയത്തിൽ അടുത്ത ദിവസം ആഘോഷിക്കുമ്പോൾ പ. സഭ ധന്യ നിമിഷങ്ങളിലാണെന്ന് ഓർക്കണം.

ഒപ്പം പിതാക്കന്മാരുടെ കബറിടങ്ങൾ അതിക്രമിച്ച് പൊളിക്കുകയും പരിശുദ്ധന്മാരെ അനാദരിക്കുകയും ചെയ്യുന്ന സംഭവങ്ങളും ഏറെ ഞെട്ടലോടെ കഴിഞ്ഞ ദിവസം നാം കണ്ടു. നുണയിൽ ജനിച്ച് നുണയിൽ വളരുവാൻ ശ്രമിക്കുന്നവർ അവരുടെ പ്രവർത്തികൾ കൊണ്ട് തന്നെ വേരോടെ പിഴുത് എറിയപ്പെട്ട് ദൈവത്തിന്റെ പ. സഭയിൽ നിന്നും എല്ലാ കളകളും മാറ്റപ്പെടുകയും പ. മാർത്തോമ്മാ ശ്ലീഹായാൽ മലങ്കരയിൽ നടപ്പെടുകയും അദ്ദേഹത്തിന്റെ ശ്ലൈഹിക പാരമ്പര്യത്തിലുള്ള പ. യൽദോ മാർ ബസ്സേലിയോസ് ഉൾപ്പെടെയുള്ള പൗരസ്ത്യ കാതോലിക്കാമാർ ജീവത്യാഗത്തിലൂടെ നിലനിർത്തിയതും പ. അബ്ദേദ് മശിഹായെപ്പോലെയും പ. വട്ടശേരിൽ തിരുമേനിയെപ്പോലെയുമുള്ള പുണ്യപിതാക്കന്മാരാൽ പരിലാളിക്കപ്പെട്ടതുമായ പ. മലങ്കരസഭയാകുന്ന തരു ഭൂമിയിൽ നടപ്പെട്ട് ആകാശത്തോളം നമ്മുടെ കർത്താവിന്റെ രണ്ടാം വരവു വരെ അവനെ മഹത്വപ്പെടുത്തി കൊണ്ട് വളരുക തന്നെ ചെയ്യും. ദൈവം അനുഗ്രഹിക്കട്ടെ.

"മാർത്തോമ്മാ നിന്നെ പ്രസവിച്ചോൾ ധന്യ
ഏദനിൽ നട്ട മനോഹരമാം തരുവല്ലോ നീ
ദീനന്മാർക്കുതകും ഫലമേകുന്നോരീ
തരുവിൻ വേരുകളീ ധരയിൽ തല സ്വർഗ്ഗത്തിൽ.''



## മുൻ വൈദിക ട്രസ്റ്റിക്ക് പ്രണാമം

എന്റെ ഗുരുവും, ദീർഘകാലം സഹപ്രവർത്തകനുമായിരുന്ന പ്രിയങ്കരനായ. ഡോ. തോമസ് അച്ചൻ ദൈവസന്നിധിയിൽ ചേർക്കപ്പെട്ടു. പരിശുദ്ധ സഭയുടെ വൈദിക ട്രസ്റ്റി സ്ഥാനത്ത് രണ്ടര വർഷം മാത്രമേ ഉണ്ടായിരുന്നുള്ളൂ എങ്കിലും ആ സ്ഥാനത്തിന്റെ അധികാര അവകാശങ്ങളെ കുറിച്ച് പൂർണ്ണ ബോധ്യത്തോടെ വൈദിക ട്രസ്റ്റി സ്ഥാനം ജനകീയമാക്കുവാനും, കാര്യക്ഷമമാക്കുവാനും സാധിച്ച വ്യക്തിത്വമായിരുന്നു ഒ. തോമസ് അച്ചൻന്റേത്.

ധാർമികതയിലൂന്നിയുള്ള നിലപാടുകളും , നിലപാടുകൾക്കു വേണ്ടിയുള്ള നിർഭയമായ ഇടപെടലുകളും അച്ചന്റെ സവിശേഷതയായിരുന്നു. വാക്കുകളിൽ അഗ്നിയും, ചിന്തകളിൽ ദാർശനികതയും നിലപാടുകളിൽ അതിവേഗതയും നിറച്ചു വെച്ച ഓ തോമസ് അച്ചൻ വേറിട്ട വ്യക്തിത്വത്തിന് ഉടമയായിരുന്നു. ആദരണീയനായ ഒ. തോമസ് അച്ചന്റെ വേർപാടിൽ ദുഃഖവും അനുശോചനവും അറിയിക്കുന്നു.

**ഫാ. ഡോ. തോമസ് വർഗീസ് അമയിൽ**
(വൈദിക ട്രസ്റ്റി)

## മരണത്തിലും ഒരുമിച്ച്

2004 മുതൽ 2007 വരെ മലങ്കരസഭാ വൈദിക ട്രസ്റ്റി ആയിരുന്ന ഫാ. ഡോ. ഒ. തോമസ് സെപ്റ്റംബർ 13–നു വെളുപ്പിനെ അപ്രതീക്ഷിതമായി കടന്നുപോയി. അദ്ദേഹത്തോടൊപ്പം മലങ്കരസഭാ അസോസിയേഷൻ സെക്രട്ടറി ആയിരുന്ന ഡോ. അലക്സാണ്ടർ കാരയ്ക്കലും ഏതാനും മണിക്കൂറുകൾക്ക് ശേഷം വിടവാങ്ങി. പ. മാത്യൂസ് രണ്ടാമൻ ബാവായുടെ അവസാന കാലത്തും പ. ദിദിമോസ് പ്രഥമൻ ബാവായുടെ കാലത്തും പ. കാതോലിക്കാ ബാവായ്ക്കൊപ്പം സഭയ്ക്ക് നേതൃത്വം നൽകിയ ഇരുവരുടെയും അപ്രതീക്ഷിത വിടവാങ്ങൽ മലങ്കരസഭയെ ദുഃഖത്തിലാഴ്ത്തി.

## വ്യക്തവും സുചിന്തിതവുമായ അഭിപ്രായങ്ങൾ

പരിശുദ്ധ സഭയുടെ മുൻ വൈദിക ട്രസ്റ്റി, പഴയ സെമിനാരി പ്രിൻസിപ്പാൾ, സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ഡയറക്ടർ എന്നീ നിലകളിലെല്ലാം വിശുദ്ധ സഭയിൽ സ്തുത്യർഹമായി സേവനമനുഷ്ഠിച്ച ഡോ. ഒ. തോമസ് അച്ചന്റെ വേർപാട് വർദ്ധിതമായ വേദനയുളവാക്കുന്നതാണെങ്കിലും പുനരുത്ഥാനത്തിന്റെ വലിയ പ്രത്യാശയിൽ ശരണപ്പെടുന്നു. വ്യക്തിപരമായി എന്നെ സംബന്ധിച്ചിടത്തോളം ഏറനാളുകളുടെ വലിയ അടുപ്പമാണ് വന്ദ്യ അച്ചനോടുള്ളത്. ഒരു ഗുരു സ്ഥാനീയനായി ഉപദേശങ്ങളും സ്നേഹവും അതിലേറെ വാത്സല്യവും അച്ചൻ പകർന്നു നൽകിയിട്ടുണ്ട്.

പരിശുദ്ധ സഭയുടെ ദൗത്യത്തെക്കുറിച്ചും സഭാ ജീവിതത്തെക്കുറിച്ചും വ്യക്തവും സുചിന്തിതവുമായ അഭിപ്രായങ്ങളും ധാരണകളും അദ്ദേഹത്തിന് ഉണ്ടായിരുന്നു. അതിൽ അദ്ദേഹം ഉറച്ചുനിൽക്കുകയും പരസ്യമായി തന്നെ നിലപാടുകൾ പ്രകടിപ്പിക്കുകയും ചെയ്തു. തിരുവചന വ്യാഖ്യാനത്തിലും അനേകർക്ക് ജീവിതത്തിൽ പ്രത്യാശ പകരുന്ന ചിന്തകൾ പകരുന്നതിലും അച്ചൻ ഏറെ ശ്രദ്ധിച്ചു. ഒരു കൗൺസിലിംഗ് വിദഗ്ധൻ എന്ന നിലയിൽ നിരവധി കുടുംബബന്ധങ്ങളിലും വ്യക്തിജീവിതങ്ങളിലും പ്രതീക്ഷയുടെയും സമാധാനത്തിന്റെയും തിരുനാളം തെളിയിക്കുവാൻ അച്ചന് സാധിച്ചിട്ടുണ്ട്. ദൈവം നൽകിയ ആയുസ്സിൽ ലഭിച്ച താലന്തുകളെ വർദ്ധിപ്പിച്ച ഉത്തമ ഗൃഹവിചാരകനായി തന്നെ ബഹുമാനപ്പെട്ട അച്ചൻ അറിയപ്പെടും.

നമ്മുടെ കർത്താവിന്റെ വരവിങ്കൽ മുഖപ്രസന്നതയോടെ തിരുസന്നിധിയിൽ നിന്നും നല്ല പ്രതിഫലം പ്രാപിപ്പാൻ വന്ദ്യ അച്ചന് സാധിക്കട്ടെ. പ്രിയപ്പെട്ട കൊച്ചമ്മക്കും മക്കൾക്കും ദൈവം ആശ്വാസം നൽകട്ടെ!

**റോണി വർഗീസ് എബ്രഹാം കരിപ്പുഴ**
(അൽമായ ട്രസ്റ്റി)

അനുസ്മരണം

# ഫാ. ഡോ. ഒ. തോമസ് മലങ്കരസഭയുടെ വളർച്ചയ്ക്ക് നിറസാന്നിധ്യമായിരുന്നു

## പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ

മലങ്കരസഭയുടെ വൈദിക ട്രസ്റ്റിയായി വന്ദ്യ ഡോ. ഒ തോമസച്ചൻ പ്രവർത്തിക്കുന്ന സമയത്ത് സഭയുടെ ഫിനാൻസ് കമ്മിറ്റിയുടെ പ്രസിഡന്റ് എന്ന നിലയിൽ അദ്ദേഹത്തോട് ഒപ്പം പ്രവർത്തിക്കാൻ കഴിഞ്ഞു. കോലഞ്ചേരി, അങ്കമാലി തുടങ്ങിയ വടക്കൻ പ്രദേശങ്ങളിലെ പള്ളിത്തർക്കം സംബന്ധിച്ച പല ചർച്ചകളിലും സമ്മേളനങ്ങളിലും വിവിധ തരത്തിലുള്ള നിർണ്ണായക ചുമതലകൾ അച്ചൻ നിർവ്വഹിച്ചു.

അക്കാലത്ത് മലങ്കരസഭയ്ക്കായി പരിപൂർണ്ണമായും സ്വതന്ത്രമായും ഒരു എഗ്രിമെന്റ് ഉണ്ടാക്കുന്നതിനു വേണ്ടിയുള്ള ഡോക്കുമെന്റിൽ സഭയുടെ പ്രതിനിധി എന്ന നിലയിൽ ഡോ. ഒ. തോമസച്ചൻ ഒപ്പുവെച്ചിരുന്നു. സഭയുടെ തെക്കും വടക്കും ഭേദമെന്യെ എല്ലായിടത്തും പ്രത്യേകിച്ച് പ്രശ്നബാധിത പ്രദേശത്തും നിറസാന്നിധ്യമായി അദ്ദേഹം എപ്പോഴും ഉണ്ടായിരുന്നു.

ഓർത്തഡോക്സ് സെമിനാരിയിൽ 37 വർഷം ഒ. തോമസച്ചനോടൊപ്പം അദ്ധ്യാപകനായി എനിക്കും പ്രവർത്തിക്കാൻ കഴിഞ്ഞു. അദ്ധ്യാപകനും മൂന്നു വർഷം പ്രിൻസിപ്പാളുമായിരുന്നപ്പോഴും ഞാനും അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു.

വിദ്യാർത്ഥികളോടുള്ള സ്നേഹവും കരുണയും കരുതലും അവരുടെ എല്ലാ ജീവിതപ്രശ്നങ്ങളിലും ദൈനംദിന ജീവിതത്തിലും പ്രകടമാക്കി കുടുംബബന്ധങ്ങളിൽപോലും അവരെ നേർവഴിയിൽ നയിക്കാൻ എടുത്ത സാഹസികതയും താല്പര്യവും ഞാനോർക്കുന്നുണ്ട്. സെമിനാരിയിലെ വിവിധ പ്രതിസന്ധികളെ സമചിത്തതയോടും ദൈവാശ്രയത്തോടും കൂടി സമീപിച്ചു സഭയ്ക്ക് നല്ല സാക്ഷ്യം കൊടുക്കുവാൻ കഴിഞ്ഞു.

സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ ഡയറക്ടർ ജനറലായി പ്രവർത്തിച്ച കാലഘട്ടത്തിൽ നൂതനമായ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പാക്കാൻ കഴിഞ്ഞു. സൺഡേസ്കൂൾ പ്രസ്ഥാനത്തെ നല്ല നിലയിൽ ഉയിർത്തികൊണ്ട് വരുവാൻ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ വഴിയൊരുക്കി.

മലങ്കരസഭയ്ക്ക് മറക്കാൻ പാടില്ലാത്ത കടപ്പാടാണ് ഡോ. ഒ. തേമസച്ചനോടുള്ളത്. അദ്ദേഹം നടത്തിയ കുടുംബ കൗൺസലിങ്ങ് അനേകരെ ആകർഷിച്ചു. നിരവധി വ്യക്തികൾക്കും കുടുംബങ്ങൾക്കും കൗൺസലിങ്ങ് നൽകി. സമൂഹത്തിലെ എല്ലാവർക്കും മാനസികമായ പ്രതിസന്ധികളിൽ നല്ല ഉപദേശകനായി പ്രവർത്തിച്ചു. സെമിനാരിയിൽ പ്രത്യാശ കൗൺസലിങ്ങ് സെന്റർ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ആരംഭിച്ചതാണ്. ദീർഘകാലം പരുമല കൗൺസലിംഗ് സെന്ററിലും പ്രവർത്തിച്ചു. കൗൺസലിങ്ങ് രംഗത്തെ അദ്ദേഹത്തിന്റെ സേവനം വളരെ പ്രശംസനീയമാണ്.

പൊതു സമൂഹം ഡോ. ഒ. തോമസച്ചനെ അറിയുന്നത് ഏറ്റവും സമർത്ഥനായ കൺവൻഷൻ പ്രസംഗകനായാണ്. എല്ലായിടത്തും ഓടിയെത്തി സഭയുടെ ദൈവികമായ സന്ദേശം ലോകത്തിന് നൽകുവാനുള്ള ദൗത്യം ഏറ്റെടുത്തു. വേദഭാഗങ്ങൾ കാലികമായി വ്യാഖ്യാനിക്കുവാനും സഭാമക്കൾ ഏതെല്ലാം രീതിയിൽ പുരോഗമിക്കണമെന്നും പ്രബോധിപ്പിച്ചു. സഭ ഏതെല്ലാം രീതിയിൽ പുരോഗമിക്കണം എന്നുള്ളതിനെക്കുറിച്ച് ഒ. തോമസച്ചന് വ്യക്തമായ ധാരണ ഉണ്ടായിരുന്നു. കൺവൻഷൻ വേദികളെ പഠനവേദികളാക്കുവാൻ ശ്രദ്ധിച്ചിരുന്നു.

സഭയുടെ ഭാവി ശോഭനമായിരിക്കേണ്ടതിനെക്കുറിച്ച് ഒ. തോമസച്ചൻ സ്വപ്നം കാണുകയും അത് മറ്റുള്ളവരോട് വിളിച്ചു പറയുവാനും ബോധ്യപ്പെടുത്തുവാനും ശ്രമിച്ചിരുന്നു. അത് അദ്ദേഹത്തിന്റെ പതിവായിരുന്നു. കഴിഞ്ഞയാഴ്ച ഒ. തോമസച്ചനുമായി അല്പസമയം സംസാരിച്ചപ്പോൾ ഓരോ ഭദ്രാസനത്തെക്കുറിച്ചും സഭയുടെ പൊതു കാര്യങ്ങളെ കുറിച്ചും എന്നോട് പറഞ്ഞു. പ. ബാവാ തിരുമേനി ഈ സ്ഥാനത്ത് വന്നതുകൊണ്ടാണ് ഞാനിതു പറയുന്നത് എന്നു പറഞ്ഞാണ് നിർദ്ദേശങ്ങൾ നൽകിയത്.



**സഭയുടെ പൊതു നന്മയും സ്നേഹത്തിലും നീതിയിലുമുള്ള വളർച്ചയും ലക്ഷ്യമാക്കിയുള്ളതായിരുന്നു ഡോ. ഒ. തോമസച്ചന്റെ പ്രസംഗം. സ്നേഹത്തിലും സമാധാനത്തിലും സഭ വളരണമെന്നത് അദ്ദേഹത്തിന്റെ വലിയ ആഗ്രഹമായിരുന്നു... മലങ്കരസഭയ്ക്ക് മറക്കാൻ പാടില്ലാത്ത കടപ്പാടാണ് അച്ചനോടുള്ളത്.**

സഭയുടെ പൊതു നന്മയും, സ്നേഹത്തിലും നീതിയിലുമുള്ള വളർച്ചയും എന്ന ലക്ഷ്യത്തിലായിരുന്നു ഡോ. ഒ. തോമസച്ചന്റെ പ്രസംഗം. സ്നേഹത്തിലും സമാധാനത്തിലും സഭ വളരണമെന്നത് അദ്ദേഹത്തിന്റെ വലിയ ആഗ്രഹമായിരുന്നു.

ഡോ. ഒ. തോമസച്ചന്റെ സഹധർമ്മിണി ഏലിസബത്ത്, ബസ്കിയാമോ അസോസിയേഷന്റെ സെക്രട്ടറിയായിരുന്ന കാലത്ത് ഞാൻ അതിന്റെ പ്രസിഡന്റായിരുന്നു. അച്ചൻ കൊച്ചമ്മയോടൊപ്പം വന്ന് സമ്മേളനങ്ങൾക്ക് നേതൃത്വം നൽകിയിരുന്നു. മലങ്കരസഭയുടെ വളർച്ചയ്ക്ക് നിറസാന്നിധ്യമായിരുന്ന ഡോ. ഒ. തോമസച്ചന്റെ ആകസ്മിക വേർപാട് വളരെ സങ്കടപ്പെടുത്തുന്നതാണ്. എങ്കിലും ആത്മീയ പ്രത്യാശ നമ്മെ നയിക്കട്ടെ. അദ്ദേഹത്തിന്റെ എല്ലാ സേവനങ്ങൾക്കും സഭയുടെ പേരിൽ നന്ദി അർപ്പിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

(പരുമല ആശുപത്രി ചാപ്പലിൽ പ. കാതോലിക്കാ ബാവാ നടത്തിയ അനുസ്മരണ പ്രഭാഷണം. സമ്പാദകൻ: ഫാ. ഡോ. കരിങ്ങാട്ടിൽ)



## വേദന പകരുന്ന വിയോഗം

### ഉമാ തോമസ് എം.എൽ.എ.

വളരെ ദു:ഖത്തോടെയാണ് ഒ തോമസ് അച്ചന്റെ വിയോഗ വാർത്ത അറിഞ്ഞത്. എന്റെ ഭർത്താവ് പി. റ്റി. തോമസിന്റെ വിയോഗ സമയത്ത് അച്ചൻ എന്നെ വിളിച്ച് ആശ്വസിപ്പിച്ചിരുന്നു. പി. റ്റി. തോമസിന്റെ ചിന്തകൾക്കും പ്രവർത്തനങ്ങൾക്കും ഒ. തോമസച്ചൻ ഒരുപാട് സപ്പോർട്ടു ചെയ്തിരുന്നു. പി. റ്റി. യുടെ ചിന്താധാരകൾ ജനഹൃദയങ്ങളിലേക്ക് എത്തിക്കുവാൻ അച്ചന്റെ പ്രസംഗം വഴി സാധിച്ചു.

പി. ടി. മരിച്ചപ്പോൾ ഒ. തോമസച്ചൻ നടത്തിയ പ്രസംഗം വൈറൽ ആയത് എല്ലാവർക്കും അറിയാമല്ലോ. വാസ്തവത്തിൽ അന്നാണ് ഞാൻ അച്ചനെക്കുറിച്ച് അറിയുന്നത്. പി. ടി. അതിന് മുമ്പ് എന്നോട് അച്ചനെക്കുറിച്ച് സംസാരിച്ചിരുന്നു.

ഇലക്ഷൻ സമയത്ത് ഒ. തോമസ് അച്ചൻ എന്നെ വിളിക്കുകയും പ്രത്യേകമായി വിജയത്തിനായി പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. ഒ. തോമസ് അച്ചന്റെ വിയോഗം എന്നെ വളരെ അധികം വേദനിപ്പിക്കുന്നു. വേദന പകരുന്ന വിയോഗത്തിൽ അദ്ദേഹത്തിന് ആത്മശാന്തി നേരുന്നു.

## എന്നും തിരുത്തൽ ശക്തിയായി നിലകൊണ്ടു

രാഷ്ട്രീയത്തിൽ പി. ടി. തോമസും ആത്മീയതയിൽ ഒ. തോമസച്ചനും എന്നെ അദ്ഭുതപ്പെടുത്തിയ വ്യക്തിത്വങ്ങളാണ്. 1000 പേരുടെ ഇടയിൽ ഒരാൾ ഒരു സത്യം പറയുകയും 999 പേരും അത് എതിർക്കപ്പെട്ടാലും ശരിയെന്ന് ഉത്തമ വിശ്വാസമുള്ള കാര്യത്തിൽ 999 പേരെയും ശരിയിലേക്ക് കൊണ്ടുവരുവാൻ പ്രയത്നിക്കുക എന്നത് ഒരു പൊതു പ്രവർത്തകന്റെ കടമയും ഉത്തരവാദിത്വവുമാണെന്നു വിശ്വസിച്ച രണ്ടു വ്യക്തിത്വങ്ങൾ. ആൾക്കൂട്ടത്തിനനുസരിച്ച് നിലപാടുകൾ മാറ്റുകയും വോട്ട് ബാങ്ക് ലക്ഷ്യം വെച്ചുള്ള പ്രവർത്തന മികവ് കാട്ടുന്ന നേതൃത്വത്തിന്റെ വക്താക്കളായി മാറുന്ന ഇന്നത്തെ സാഹചര്യത്തിന് പൂർണ്ണമായും വ്യത്യസ്ത ജീവിതമായിരുന്നു ഇരുവരുടെയും.

അപ്രിയ സത്യങ്ങൾ വിളിച്ചു പറയുന്നതിൽ ഒട്ടും മടി കാണിക്കാത്ത തിരുത്തൽ ശക്തിയായിരുന്നു ഇരുവരും. ഏതാനും ദിവസങ്ങൾക്ക് മുമ്പ് മലങ്കര ഓർത്തഡോക്സ് സഭയുടെ അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാമിന് മാവേലിക്കര ഭദ്രാസനം നൽകിയ സ്വീകരണ യോഗത്തിൽ ഘനഗംഭീരമായ സ്വരത്തിൽ ചില അപ്രിയ സത്യങ്ങൾ സ്വയസിദ്ധ ശൈലിയിൽ അവതരിപ്പിച്ച് കടന്നുപോയ അച്ചന്റെ വേർപാട് വിശ്വസിക്കാൻ കഴിയുന്നതല്ല. എന്നെ ഏറെ സ്നേഹിച്ച ഞാനേറെ ആദരിച്ച പ്രിയപ്പെട്ട ഒ. തോമസച്ചന് പ്രണാമം.

**- അനി മാവേലിക്കര**



## വിമർശിക്കുന്നവരെയും ആകർഷിച്ചു, തെളിമയാർന്ന വിശദീകരണത്തിലുടെ

### അന്തരിച്ച ഫാ. ഡോ. ഒ. തോമസിന്റെ കാൺസലിങ്ങിനെ ആശ്രയിച്ചവരിൽ എല്ലാ സമുദായക്കാരും,

മനസ്സിലെ അലട്ടലുകൾ അകറ്റാൻ ശാസ്ത്രീയമായ കൌൺസലിങ് എത്ര പ്രധാനമാണെന്നു തിരിച്ചറിഞ്ഞ മാർഗദർശിയായിരുന്നു ഫാ. ഡോ. ഒ. തോമസ്. ഫാ. തോമസിന്റെ നേതൃത്വത്തിലുള്ള കാൺസലിങ് സെന്ററിനെ ആശ്രയിച്ചവരിൽ എല്ലാ സമുദായക്കാരുമുണ്ടായിരുന്നു.

അദ്ദേഹം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ പ്രത്യാശ കൗൺസലിങ് സെന്റർ, പരുമല കയൺസലിങ് സെന്റർ എന്നിവയുടെ നേതൃത്വം വഹിച്ചു. പ്രത്യാശ കാൺസലിങ് സെന്റർ തേടി ഒട്ടേറെപ്പേർ എത്താൻ തുടങ്ങിയതോടെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യുസ് ദ്വിതീയൻ കാതോലിക്കാ ബാവാ പരുമലയിലെ ധ്യാനകേന്ദ്രത്തിൽ എല്ലാ വെള്ളിയാഴ്ചയും കാൺസലിങ് നടത്താൻ ഫാ. ഒ. തോമസിനെ നിയോഗിച്ചു. കാൺസലിങ് നൽകിയതിനു പുറമെ കൗൺസലിങ് പരിശിലിപ്പിക്കാനും അദ്ദേഹം മൂന്നിലുണ്ടായിരുന്നു. ഗുരുവായ മലങ്കര സഭാരതനം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ദർശനങ്ങൾ അദ്ദേഹത്തെ ഏറെ സ്വാധിനിച്ചു. തന്റെ നിലപാടുകളെ വിമർശിക്കുന്നവരെയും തെളിമയാർന്ന വിശദികരണത്തിലൂടെ അദ്ദേഹം ആകർഷിച്ചു.

രാമപുരം ഈടത്തിൽ വി. ഉമ്മന്റെയും ഏലിയാമ്മയുടെയും മകനായി 1954–ൽ ആണ് അദ്ദേഹം ജനിച്ചത്. 1981–ൽ വൈദിക സെമിനാരിയിൽ പ്രഫസറായി. കോട്ടയം എഫ്എഫ്ആർആർസി യിൽ റിസർച്ച് ഗൈഡും അധ്യാപകനുമായി സേവനമനുഷ്ഠിക്കുകയായിരുന്നു. സഭാ വർക്കിങ് കമ്മിറ്റിയംഗം, യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി തുടങ്ങിയ ചുമതലകൾ വഹിച്ചുദുതൻ’, “സ്നേഹലോകം” എന്നീ പ്രസിദ്ധീകരണങ്ങളുടെ ചീഫ് എഡിറ്ററായിരുന്നു.

നിരണം, മാവേലിക്കര ഭാസനങ്ങളിലെ ഇടവകകളിൽ വികാരിയായിരുന്നു. ജീവിതപാതയിൽ, ഭൂമിയിൽ പറുദീസ, അവർ ഒന്നാകുന്നു, മനസ്സും ജീവിതവും, ഇടയലേഖനങ്ങൾ ഒരു വ്യാഖ്യാനം, കൈവിളക്ക്, ക്രിസ്തുദർശനവും ജനകീയ ആത്മീയതയും എന്നിവയാണ് പ്രധാന ഗ്രന്ഥങ്ങൾ.

18–ാം വയസ്സിൽ വൈദിക പഠനം തുടങ്ങിയ ഫാ. തോമസ് 1995–ൽ പരുമല സെമിനാരിയിലെ കൗൺസലിങ് സെന്ററിന്റെ ചുമതല ഏറ്റെടുത്തു. ആ വർഷം തന്നെ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ തുടങ്ങിയ പ്രത്യാശാ കാൺസലിങ് സെന്ററിന്റെ സ്ഥാപക ഡയറക്റ്ററുമായി. 2004–ൽ സഭയുടെ വൈദിക ട്രസ്റ്റിയായി.

ഹരിപ്പാട് മിഷൻ സെന്റർ സ്ഥാപക നേതാവും വഴികാട്ടിയുമായിരുന്ന ഫാ. ഡോ. ഒ. തോമസിന്റെ നിര്യാണത്തിൽ മിഷൻ സെന്റർ എക്സിക്യൂട്ടിവ് കമ്മിറ്റി അനുശോചിച്ചു. വൈസ് പ്രസിഡന്റ് ഫാ. സി. ഐ. ഐസക് അധ്യക്ഷത വഹിച്ചു. കോശി പി. ഏബ്രഹാം, ബിജു വർഗീസ്, പി. ടി. തോമസ് തുടങ്ങിയവർ പ്രസംഗിച്ചു



# ഉജ്ജ്വല പ്രഭാഷകനും ഗുരുവും

ഫാ. ഡോ. റെജി മാത്യു
(പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി, കോട്ടയം

**"ഞാൻ എന്റെ പ്രാണനെ വിലയേറിയതായി എണ്ണുന്നില്ല; എന്റെ ഓട്ടവും ദൈവകൃപയുടെ സുവിശേഷത്തിനും കർത്താവായ യേശു തന്ന ശുശ്രൂഷയും തികക്കേണം എന്നേ എനിയ്ക്കുള്ളു. എന്നാൽ നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ടു നടന്നവനായ എന്റെ മുഖം നിങ്ങൾ ആരും ഇനി കാൺകയില്ല എന്നു ഞാൻ അറിയുന്നു. ദൈവത്തിന്റെ ആലോചന ഒട്ടും മറച്ചുവയ്ക്കാതെ ഞാൻ മുഴുവനും അറിയിച്ചു തന്നിരിക്കുന്നുവല്ലോ"**
**(അപ്പോ. പ്ര. 20:25, 27).**

ആധുനിക മലങ്കരസഭയിലെ വലിയ സുവിശേഷ പ്രസംഗകനായിരുന്ന വന്ദ്യനായ ഡോ. ഒ. തോമസച്ചന്റെ അപ്രതീക്ഷിതമായ വേർപാട് കേട്ടപ്പോൾ പെട്ടെന്ന് ഓർമ്മവന്നത് അപ്പോസ്തോലനായ പൗലോസ് എഫേസൂസിലുള്ള ക്രിസ്തു വിശ്വാസികൾക്ക് നൽകിയ വിടവാങ്ങൽ സന്ദേശമാണ്. സെപ്റ്റംബർ 12 തിങ്കളാഴ്ച പാതിരാത്രിയുടെ നിശബ്ദതയിൽ വളരെ ശാന്തമായി അച്ചന്റെ ആത്മാവ് ശരീരത്തോടു വിടപറഞ്ഞു. അനേകമാളുകൾ രാവിലെ ഉറക്കമുണർന്നപ്പോൾ അവിചാരിതമായ ഈ വാർത്ത വായിച്ച് അക്ഷരാർത്ഥത്തിൽ ഞെട്ടിയിട്ടുണ്ടാവാം. തലേദിവസം വരെ വി. കുർബ്ബാനയർപ്പിയ്ക്കുകയും അവസാന സന്ധ്യവരെയും തന്റെ നിയോഗമനുസരിച്ചുള്ള ദൈവവേലയിൽ വ്യാപൃതനാവുകയും ചെയ്തപ്പോൾ അച്ചൻ അന്ത്യവിശ്രമത്തിലേക്ക് പ്രവേശിയ്ക്കുകയായിരുന്നു. തന്റെ സ്വന്തകുടുംബത്തെ - അച്ചന്റെ ഒരു പുസ്ത

കത്തിന്റെ തലക്കെട്ടിൽ പറയുന്നതുപോലെ - ഭൂമിയിലെ പറുദീസാ പോലെ കാത്തുസൂക്ഷിച്ച നല്ല ഗൃഹനാഥൻ, മലങ്കരസഭയിലെ സാധാരണ വിശ്വാസിയുടെ ശബ്ദം നിസ്സന്ദേഹം വിളിച്ചുപറഞ്ഞ വക്താവ്, ദൈവവചന ശുശ്രൂഷയിൽ അരനൂറ്റാണ്ടുകാലം മുഴങ്ങിനിന്ന വലിയ പ്രസംഗകൻ, വൈദിക സെമിനാരിയുടെ പുരോഗതിയിൽ കാര്യമായ സംഭാവനകൾ നൽകിയ ശ്രേഷ്ഠ ഗുരു, അനേകം മനുഷ്യരുടെ മാനസിക സംഘർഷങ്ങൾക്ക് പരിഹാരം വരുത്തിയ കൗൺസിലർ, മലങ്കരസഭയുടെ വൈദിക ട്രസ്റ്റി എന്ന പദവി വെറും ആലങ്കാരിക പദവി അല്ലായെന്നു തെളിയിച്ച വ്യക്തി എന്നതെല്ലാം അച്ചന്റെ കിരീടത്തിലെ തിളങ്ങുന്ന തൂവലുകളായി നിലകൊള്ളും.

1981 ൽ ഒരു യുവ വൈദികനായി 'സൈക്കോളജി ആന്റ് പാസ്റ്ററൽ കൗൺസലിംഗ്' അധ്യാപകനായി അച്ചൻ കോട്ടയം പഴയസെമിനാരിയിൽ സേവനം ആരംഭിച്ചപ്പോഴത്തെ ആദ്യത്തെ ബാച്ച് വിദ്യാർത്ഥികളിൽ (1981-85) ഒരുവനായി ഞാനും ആ ക്ലാസ്സിൽ ഉണ്ടായിരുന്നത് ഓർമ്മിയ്ക്കുന്നു. ഇത്തരം ഒരു വിഷയം വൈദിക സെമിനാരിയുടെ പാഠ്യപദ്ധതിയിൽ ഉണ്ട് എന്നുള്ളത് ഞങ്ങൾക്കൊക്കെ പുതിയ ഒരു അറിവായിരുന്നു. കേരളത്തിലെ വൈദിക സെമിനാരികളിൽ ഈ വിഷയം പഠിപ്പിച്ചു തുടങ്ങിയ കാലഘട്ടവുമായിരുന്നു അത്. എന്നിരുന്നാലും ഒരു വൈദികന്റെ ശുശ്രൂഷയിൽ ഈ വിഷയത്തിന്റെ പ്രസക്തി അന്ന് മിക്കവർക്കും ബോധ്യപ്പെട്ടിട്ടുണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ അദ്ദേഹം ഒരു പതിറ്റാണ്ടിലധികം കാലം പാർട്ട് ടൈം അധ്യാപകനായി മാത്രം സേവനമനുഷ്ഠിക്കേണ്ടിവന്നു. എന്നാൽ ഈ പഠനശാഖ എത്രമാത്രം അർത്ഥവത്താണ് എന്നു തെളിയിക്കുവാൻ അദ്ദേഹത്തിന്റെ ക്ലാസ്സുകളും, ലേഖനങ്ങളും, മലങ്കരസഭയിൽ അങ്ങോളമിങ്ങോളമുള്ള ധാരാളം മനുഷ്യരുടെ ജീവിത പ്രശ്നങ്ങളിലുള്ള ഇടപെടലുകളും സഹായിച്ചു. ഇന്ന് ഓരോ ഭദ്രാസനത്തിലും കേന്ദ്രീകരിച്ച് കൗൺസലിംഗ് പദ്ധതികൾ ഉള്ളതിന്റെയും, വിവാഹപൂർവ്വ കൗൺസലിംഗ് (Pre-Marital Counselling) ആരംഭിച്ചതിന്റെയും പൈതൃകം മറ്റാർക്കും അവകാശപ്പെടുവാൻ സാധിയ്ക്കുകയില്ല. സെമിനാരി കേന്ദ്രീകരിച്ച് നടത്തപ്പെടുന്ന 'പ്രത്യാശാ കൗൺസലിംഗ് പഠന പദ്ധതി' നൂറുകണക്കിന് സാധാരണ വിശ്വാസികളെയും കൗൺസലിംഗ് നടത്തുന്നതിന് പ്രാപ്തരാക്കി. ഇതുകൂടാതെ സെമിനാരിയുടെ വികസന പ്രവർത്തനങ്ങളിൽ അദ്ദേഹം നിർണ്ണായകമായസംഭാവനകൾ നൽകി. ഏറ്റവും അവസാനത്തെ ഉദാഹരണങ്ങളാണ് 'ശ്രേയസ്' എന്ന ഹോസ്റ്റൽ കെട്ടിടവും, പ്രിൻസിപ്പൽ ക്വാർട്ടേഴ്സും. ഇതിനു രണ്ടിനുമുള്ള പണം മുഴുവൻ സമാഹരിക്കുന്നതിൽ അച്ചൻ ഭഗീരഥ പ്രയത്നമാണ് നടത്തിയിട്ടുള്ളത്.

**സെമിനാരി കേന്ദ്രീകരിച്ച് നടത്തപ്പെടുന്ന 'പ്രത്യാശാ കൗൺസലിംഗ് പഠന പദ്ധതി' നൂറുകണക്കിന് സാധാരണ വിശ്വാസികളെയും കൗൺസലിംഗ് നടത്തുന്നതിന് പ്രാപ്തരാക്കി. ഇതുകൂടാതെ സെമിനാരിയുടെ വികസന പ്രവർത്തനങ്ങളിൽ അദ്ദേഹം നിർണ്ണായകമായസംഭാവനകൾ നൽകി. ഏറ്റവും അവസാനത്തെ ഉദാഹരണങ്ങളാണ് 'ശ്രേയസ്' എന്ന ഹോസ്റ്റൽ കെട്ടിടവും, പ്രിൻസിപ്പൽ ക്വാർട്ടേഴ്സും. ഇതിനു രണ്ടിനുമുള്ള പണം മുഴുവൻ സമാഹരിക്കുന്നതിൽ അച്ചൻ ഭഗീരഥ പ്രയത്നമാണ് നടത്തിയിട്ടുള്ളത്.** **പ്രിൻസിപ്പൽ എന്ന പദവിയുള്ള അദ്ദേഹത്തിന്റെ സേവനകാലഘട്ടത്തിലാണ് ചരിത്രത്തിലാദ്യമായി ഒരു പ്രിൻസിപ്പൽ കുടുംബസമേതം സെമിനാരി ക്യാമ്പസിൽ താമസമാരംഭിച്ചതും പൂർണ്ണസമയം ആരാധനകൾക്ക് നേതൃത്വം കൊടുക്കുന്ന പതിവ് ആരംഭിച്ചത് എന്നതും മറന്നുകൂടാ.**





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






പ്രിൻസിപ്പൽ എന്ന പദവിയുള്ള അദ്ദേഹത്തിന്റെ സേവനകാലഘട്ടത്തിലാണ് ചരിത്രത്തിലാദ്യമായി ഒരു പ്രിൻസിപ്പൽ കുടുംബസമേതം സെമിനാരി ക്യാമ്പസിൽ താമസമാരംഭിച്ചതും പൂർണ്ണസമയം ആരാധനകൾക്ക് നേതൃത്വം കൊടുക്കുന്ന പതിവ് ആരംഭിച്ചത് എന്നതും മറന്നുകൂടാ.

മലങ്കരസഭയുടെ ആദ്ധ്യാത്മിക സംഘടനാ പ്രവർത്തനങ്ങൾക്ക് അച്ചൻ നൽകിയ സംഭാവനകൾ എല്ലാവർക്കും അറിവുള്ളതാണല്ലോ. ഒ. തോമസ് ശെമ്മാശൻ എന്നനിലയിൽ വിദ്യാർത്ഥി പ്രസ്ഥാനത്തിലും (MGOCSM) പിന്നീട് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറിയെന്ന നിലയിൽ ഒരു പതിറ്റാണ്ടുകാലം യുവജനങ്ങളുടെയിടയിലും OSSAE ഡയറക്ടർ ജനറൽ എന്നപദവിയിൽ സൺഡേസ്കൂൾ പ്രസ്ഥാനത്തിലും അദ്ദേഹം ചെയ്ത സംഭാവനകൾ ചരിത്രത്തിൽ രേഖപ്പെടുത്തേണ്ടവയാണ്. യുവജന പ്രസ്ഥാനത്തിന് കുന്നംകുളത്ത് ഒരു കേന്ദ്ര ഓഫീസ് തുടങ്ങുന്നതിലും, സൺഡേസ്കൂളിന്റെ ഇപ്പോഴത്തെ പാഠ്യപദ്ധതി ആവിഷ്ക്കരിക്കുന്നതിലും ഒക്കെ അദ്ദേഹം ചെയ്ത സംഭാവനകൾ ഒട്ടും ചെറുതല്ല.

ഇതിനൊക്കെ അപ്പുറമായി ബഹു. അച്ചനെ മലങ്കരസഭാവിശ്വാസികൾ അനുസ്മരിക്കുന്നത് സുപ്രസിദ്ധനായ കൺവൻഷൻ പ്രസംഗകനായിട്ടാണ്. പുണ്യശ്ലോകനായ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രിയശിഷ്യനായി വളർന്നുവന്ന അച്ചൻ ഉജ്ജ്വല വാഗ്മിയായിരുന്നു എന്നത് ഏവരും സാക്ഷിയ്ക്കും. മലങ്കര സഭയിൽ അദ്ദേഹം പ്രസംഗിക്കാതിരുന്ന പ്രസംഗവേദികൾ ഉണ്ടാവുമെന്നുതോന്നുന്നില്ല. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾക്ക് എപ്പോഴും ഒരു ഖണ്ഡന വിമർശനത്തിന്റെ ഭാവമുണ്ടായിരുന്നു. സമൂഹത്തിലെ പുഴുക്കുത്തുകൾക്കുപരിയായി സ്വന്തം സഭയ്ക്കുള്ളിൽ നടക്കുന്ന കാര്യങ്ങളുടെ ഒരു വലിയ വിമർശകനായിരുന്നു മരണം വരെയും അച്ചൻ എന്നുള്ളത് ഏവരും സാക്ഷ്യപ്പെടുത്തും. മറ്റു പലരും തുറന്നുപറയുവാൻ മടിയ്ക്കുന്ന വേദികളിൽ സഭയെ നഖശിഖാന്തം വിമർശിക്കുന്നതിൽ അദ്ദേഹം ഒരിയ്ക്കലും പിശുക്കുകാട്ടിയിരുന്നില്ല. ഇങ്ങനെയൊക്കെ പറയാമോ എന്ന ചോദ്യം പലകോണുകളിലും ഉയർന്നപ്പോഴും താനുയർത്തിയ വിമർശനങ്ങളുടെ സ്വഭാവം മൃദുവാക്കുവാൻ ഒരിയ്ക്കലും അദ്ദേഹത്തിന്റെ മന:സാക്ഷി അച്ചനെ അനുവദിച്ചിരുന്നില്ല എന്നതാണു സത്യം. ഇത്തരം മുന്നറിയിപ്പുകളും, കൂർത്തമുനയുള്ള കുറ്റപ്പെടുത്തലുകളും ധാരാളം പേരെ അസ്വസ്ഥരാക്കുകയും അദ്ദേഹത്തിൽ നിന്നും അല്പം അകലം പാലിയ്ക്കുവാൻ പ്രേരിപ്പിയ്ക്കുകയും ചെയ്തപ്പോഴും അതിനെയൊന്നും ശ്രദ്ധിയ്ക്കാതെ അദ്ദേഹം തന്റെ ഉറച്ച ശബ്ദത്തിൽ നിലവിളിച്ചുകൊണ്ടിരുന്നു എന്നത് അനേകം മനുഷ്യരെ അദ്ദേഹത്തിലെക്ക് ആകർഷിച്ചുകൊണ്ടുവരുവാൻ കാരണമായിത്തീർന്നു എന്നതാണ് സത്യം.

അദ്ദേഹം വൈദിക ട്രസ്റ്റിയായിരുന്നപ്പോഴും മറ്റു ചുമതലകൾ വഹിച്ചുകൊണ്ടിരുന്നപ്പോഴുമൊക്കെ മുകളിൽ പറഞ്ഞ ശൈലി തുടർന്നുകൊണ്ടേയിരുന്നു. അർഹതപ്പെട്ടവർക്ക് നീതിലഭിയ്ക്കാതെ വന്നപ്പോഴും, നഗ്നസത്യങ്ങൾക്കു നേരെ ഉത്തരവാദിത്തപ്പെട്ടവർ കണ്ണടച്ചുകൊണ്ടിരുന്നപ്പോഴും അദ്ദേഹം തന്റെ സ്വതസിദ്ധമായ ശൈലിയിൽ നിന്നും ഒട്ടും പിന്മാറിയിട്ടില്ല. മറിച്ച്, ഇതാണ് തനിയ്ക്കുള്ള ദൈവനിയോഗം എന്നാണ് അദ്ദേഹം പറഞ്ഞുകൊണ്ടിരുന്നത്. ഒരുപക്ഷേ അദ്ദേഹത്തിന് ഈ ഒരു സ്വഭാവം കൈവരുവാൻ തന്റെ സ്വന്തം ഇടവകയിൽ കബറടങ്ങിയിരിക്കുന്ന ചേപ്പാട് മാർ ദീവ



**ഒ. തോമസ് അച്ചനെ മലങ്കരസഭാവിശ്വാസികൾ അനുസ്മരിക്കുന്നത് സുപ്രസിദ്ധനായ കൺവൻഷൻ പ്രസംഗകനായിട്ടാണ്. പുണ്യശ്ലോകനായ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രിയശിഷ്യനായി വളർന്നുവന്ന അച്ചൻ ഉജ്ജ്വല വാഗ്മിയായിരുന്നു എന്നത് ഏവരും സാക്ഷിയ്ക്കും. മലങ്കരസഭയിൽ അദ്ദേഹം പ്രസംഗിക്കാതിരുന്ന പ്രസംഗവേദികൾ ഉാവുമെന്നുതോന്നുന്നില്ല. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾക്ക് എപ്പോഴും ഒരു ഖണ്ഡന വിമർശനത്തിന്റെ ഭാവമുായിരുന്നു. സമൂഹത്തിലെ പുഴുക്കുത്തുകൾക്കുപരിയായി സ്വന്തം സഭയ്ക്കുള്ളിൽ നടക്കുന്ന കാര്യങ്ങളുടെ ഒരു വലിയ വിമർശകനായിരുന്നു മരണം വരെയും അച്ചൻ എന്നുള്ളത് ഏവരും സാക്ഷ്യപ്പെടുത്തും. മറ്റു പലരും തുറന്നുപറയുവാൻ മടിയ്ക്കുന്ന വേദികളിൽ സഭയെ നഖശിഖാന്തം വിമർശിക്കുന്നതിൽ അദ്ദേഹം ഒരിയ്ക്കലും പിശുക്കുകാട്ടിയിരുന്നില്ല.**

ന്നാസ്യോസ് തിരുമേനിയും ഒരു സ്വാധീനമായിത്തീർന്നിരിക്കണം. മാർ ദീവന്നാസ്യോസ് നാലാമനും പലപ്പോഴും അധികാരികളുടെ മുൻപിൽ ഒരു കലഹക്കാരനായിരുന്നല്ലോ. CMS മിഷനറിമാർ അദ്ദേഹത്തെ ചിത്രീകരിച്ചിരിക്കുന്നത് പലതിനും എതിർപ്പുകൾ പറയുന്ന മലങ്കര സഭാപിതാവായിട്ടുതന്നെയായിരുന്നല്ലോ.

ഏഴുപതിറ്റാണ്ടുകൾ തികയ്ക്കുവാൻ തന്റെ ആയുസ്സ് അനുവദിച്ചില്ലായെങ്കിലും അതിൽ അരനൂറ്റാണ്ടോളം ഈ പുരാതന സഭയുടെ ചിട്ടയുള്ള ഒരു വൈദികനായി സേവനമനുഷ്ഠിയ്ക്കുവാനും, അതിലേറെ സഭയുടെ നിർണ്ണായക ഘട്ടങ്ങളിൽ തനതായ സംഭാവനകൾ നൽകുവാനും അദ്ദേഹത്തിനു സാധിച്ചുവെന്നത് വലിയൊരു സംഗതിയാണ്. ബലഹീനനായ എനിയ്ക്കും അദ്ദേഹത്തിന്റെ സംസ്കാര ശുശ്രൂഷയിൽ സംബന്ധിയ്ക്കുവാൻ സാധിയ്ക്കുന്നില്ല എന്ന ദുഃഖം എന്നെ അലട്ടുന്നു. സെമിനാരിയുടെ ഒരു വികസന പദ്ധതിയുമായി ഞാനിപ്പോൾ അമേരിക്കയിലും, കാനഡയിലും സന്ദർശനം നടത്തുന്നുവെങ്കിലും, എന്റെ ഹൃദയം ഈ ശ്രേഷ്ഠ ഗുരുവിന്റെ അന്ത്യയാതയോടൊപ്പം തന്നെയാണ്. സൺഡേസ്കൂൾ പ്രസ്ഥാനത്തിലും, വൈദിക സെമിനാരിയിലും അദ്ദേഹത്തോടൊപ്പം പ്രവർത്തിയ്ക്കുവാനും ഇവരണ്ടിലും അദ്ദേഹത്തിന്റെ പിൻഗാമിയാകുവാനും ലഭിച്ചയവസരങ്ങൾ വിലപ്പെട്ടതായി കരുതുന്നു. അദ്ദേഹത്തിന്റെ അപ്രതീക്ഷിതമായ വേർപാടിൽ കോട്ടയം പഴയസെമിനാരിയ്ക്കുള്ള തീവ്രമായ ദു:ഖം രേഖപ്പെടുത്തുകയും വിനയപൂർവ്വം ആദരാഞ്ജലികൾ സമർപ്പിക്കുകയും ചെയ്യുന്നു. അച്ചന്റെ കുടുംബത്തിന് ദൈവം തമ്പുരാൻ തന്റെ പരിശുദ്ധറൂഹാ മൂലം ആശ്വാസവും പ്രത്യാശയും നൽകട്ടെയെന്നു പ്രാർത്ഥിച്ചുകൊണ്ട് സെമിനാരി കുടുംബത്തിലുള്ള എല്ലാവരുടെയും പേരിൽ അനുശോചനമറിയിക്കുകയും ചെയ്യുന്നു.



# ജനകീയ ആത്മീയതയെ പ്രതിരോധിക്കുന്ന സുവിശേഷം

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

പൗരസ്ത്യ ക്രൈസ്തവ ദർശനങ്ങൾക്ക് സാമൂഹിക ശാസ്ത്ര പശ്ചാത്തലത്തിലും കൗൺസലിങ്ങ് രീതി ശാസ്ത്രത്തിലും വേദവിശകലനം പകരുന്ന പാരമ്പര്യമാണ് പ്രശസ്ത കൺവൻഷൻ പ്രസംഗകനും മനഃശാസ്ത്രജ്ഞനുമായ ഫാ. ഡോ. ഒ തോമസിന്റെ എഴുത്തുകളിലും പ്രഭാഷണങ്ങളിലും ശക്തിപ്പെടുന്നത്. നാല് പതിറ്റാണ്ടായി ഇടയശുശ്രൂഷയിലും പ്രബോധനത്തിലും ജാഗ്രതയോടെ പ്രവർത്തിക്കുന്ന കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പാൾ വന്ദ്യ ഡോ. ഒ. തോമസച്ചനിൽ ശക്തിപ്പെടുന്നത് ക്രിസ്തുദർശനം വിസ്മരിച്ച്, സഭയിലും സമൂഹത്തിലും പ്രചാരമേറുന്ന ജനകീയ ആത്മീയതയോടുള്ള നിരന്തരമായ പോരാട്ടമാണ്. ഇത് വാക്കുകളിലും വ്യാഖ്യാനങ്ങളിലും അതിശക്തമായി സംക്രമിക്കപ്പെടുന്നു.

പ്രഭാഷണങ്ങളിൽ ഉജ്ജ്വലമായും ചിലപ്പോൾ ഹാസ്യാത്മകമായും സംവേദിപ്പിക്കുന്ന വിമർശന വിശകലനങ്ങൾക്ക് പ്രതിരോധം തീർക്കുവാൻ ആർക്കും തന്നെ സാധിച്ചിട്ടില്ല. അത്രയ്ക്ക് ഭദ്രമായും യുക്തമായും വാദമുഖങ്ങൾ അവതരിപ്പിക്കുവാൻ അനിതര സാധാരണ വരസിദ്ധി അദ്ദേഹം നേടിയിട്ടുണ്ട്. ഡോ. ഒ. തോമസ് അച്ചൻ പ്രഭാഷണങ്ങളിൽ പങ്കിടുന്ന വിമർശനമുഖങ്ങൾക്ക് എതിരെ

പ്രതിഷേധങ്ങൾ വ്യാപകമാകാറുണ്ടെങ്കിലും പ്രവാചക ദർശനത്തോടെ സാമൂഹിക നീതിക്കും ക്രിസ്തുദർശന മൂല്യങ്ങളുടെ ദൈവരാജ്യ വ്യാപനത്തിനുമായി വാക്കും വചനവും ഇരുതല മൂർച്ചയോടെ അവതരിപ്പിക്കുന്നു.

*ക്രിസ്തുദർശനവും ജനകീയ ആത്മീയതയും* എന്ന കൃതിയിൽ വെളിപ്പെടുന്നത് ക്രിസ്തുദർശനത്തിന്റെ താത്വിക ദർശനങ്ങളും സഭയിലും സമൂഹത്തിലും ശക്തിപ്പെടുന്ന ജനകീയ ആത്മീയതയുടെ കാപട്യങ്ങൾക്ക് എതിരെയുള്ള പ്രവാചക ദർശനങ്ങളുമാണ്. 'ക്രിസ്തു ഒരിടത്തും പിറക്കുന്നില്ല' എന്ന പ്രഥമ ലേഖനത്തിൽ ജനകീയ ആത്മീയതയെ പൊളിച്ചടുക്കുന്നു. *'തിന്മ ഇരുട്ടിനോട് സമമാണെങ്കിൽ അതിനെ നശിപ്പിക്കുവാൻ നന്മയാകുന്ന വെളിച്ചം കാണിച്ചാൽ മതി. എന്നാൽ നന്മയോട് നിരന്തരം പോരാടുന്ന തിന്മയ്ക്ക് ഒരു കൗശലമുണ്ട്. അതായത് നന്മയുടെ ആവരണമിടുന്നതിലൂടെയാണ് തിന്മ വിജയിക്കുന്നത്.'* സഭയിലും സമൂഹത്തിലും കണ്ടെത്തുന്ന ആഘോഷങ്ങളിൽ തിന്മ വിജയിക്കുന്നു. അത് നന്മയുടെ ആവരണം ധരിച്ചാണ് ജനകീയത സൃഷ്ടിക്കുന്നത്. നോമ്പും പ്രാർത്ഥനയും ജാഗരണവും ക്രിസ്തുദർശനത്തിന്റെ ഭാഗമാണെങ്കിലും ക്രിസ്തുമസ്, ഈസ്റ്റർ, പെരുന്നാൾ പോലുള്ള ആഘോഷങ്ങളിൽ നന്മയെ തമസ്ക്കരിച്ച്, നന്മയുടെ ആവരണങ്ങളിലൂടെ തിന്മ സംക്രമിക്കപ്പെടുകയാണ്. 'തിരുപ്പിറവിയുടെ സന്ദേശം പൂർണ്ണമായും തിന്മയേറ്റെടുക്കുന്ന നാളുകൾക്ക് ഇനി അധിക ദൂരമില്ലെന്ന്' ഫാ. ഡോ. ഒ. തോമസ് പ്രവചിക്കുന്നു. ക്രിസ്തുവിനെ വന്ദിക്കുവാൻ ഏറ്റവും അധികം ആഗ്രഹിച്ച ഹേരോദാവ് ആധുനിക മനുഷ്യന്റെ പ്രതീകമായി തീരുന്നുവെന്നും അധികാരം, പണം, അഴിമതി, സ്വജനപക്ഷപാതം, സുഖലോലുപത, എതിരാളികളെ നശിപ്പിക്കൽ എന്നിവ എല്ലാക്കാലത്തും ഭരണകൂടങ്ങളും വ്യവസ്ഥാപിത മതങ്ങളും നിർവ്വഹിക്കുന്നതിനാൽ പതിവുകളിൽ 'അവൻ (ക്രിസ്തു)' ഇല്ലാതെ പോകുന്നു എന്നും വ്യക്തമാകുന്നു.

ക്രിസ്തുദർശനം വെറുമയാക്കലും ദൈവരാജ്യമൂല്യങ്ങളിൽ അധിഷ്ഠിതമായ നിർമ്മല സുവിശേഷവുമാണ്. ക്രിസ്തു മനസ്സിൽ ജനിക്കുമ്പോൾ ക്രിസ്തുദർശനം ജീവിതത്തിൽ യാഥാർത്ഥ്യമാകും. ആരാധനയും ആചാരാനുഷ്ഠാനങ്ങളും ഉണ്ടെങ്കിലും ഹൃദയം വിശുദ്ധവും നിഷ്കപടവുമല്ലെങ്കിൽ ക്രിസ്തുദർശനം അന്യമായിരിക്കും. ആത്മീയതയിൽ പ്രചാരം ഏറുന്ന ജനകീയ വഴികളിലൂടെ സഞ്ചരിച്ചാൽ ക്രിസ്തുവിനെ കണ്ടെത്തുവാൻ കഴിയുകയില്ല. ഫാ. ഡോ. ഒ. തോമസ് എഴുതുന്നു: *കൂടുതൽ പേരും നടക്കുന്ന വഴിയിലൂടെ നടന്നാൽ യേശുവിനെ കണ്ടെത്തുകയില്ല. ഹേരോദാവിനും പരീശമതത്തിനും ആ വെളിച്ചം കാണാനായില്ല. വിശ്വാസികളുടെ മുമ്പിൽ ഇന്നുള്ള വെല്ലുവിളി അതുതന്നെയാണ്. വേറിട്ട വഴിയിലൂടെ യാത്ര ചെയ്യുവാൻ സാധിക്കുമോ.*


*'തിന്മ ഇരുട്ടിനോട് സമമാണെങ്കിൽ അതിനെ നശിപ്പിക്കുവാൻ നന്മയാകുന്ന വെളിച്ചം കാണിച്ചാൽ മതി. എന്നാൽ നന്മയോട് നിരന്തരം പോരാടുന്ന തിന്മയ്ക്ക് ഒരു കൗശലമുണ്ട്. അതായത് നന്മയുടെ ആവരണമിടുന്നതിലൂടെയാണ് തിന്മ വിജയിക്കുന്നത്.'*




ആത്മീയതയിലെ കച്ചവട മനോഭാവവും അധീശത്വ മനസ്സും കടന്നാക്രമണ വാസനയും ദൈവരാജ്യമൂല്യങ്ങളിൽ അധിഷ്ഠിതമാണ്. ആത്മപരിത്യാഗത്തിന്റെയും ശുശ്രൂഷയുടെയും ത്യാഗ മനസ്സാണ് ക്രിസ്തുദർശനം വിളംബരം ചെയ്യുന്നത്. സാമ്പത്തിക സാമൂഹിക ക്രമങ്ങളിലൂന്നിയ സഭാ ശുശ്രൂഷകൾക്കും സ്ഥാപന വിപുലീകരണ പ്രവർത്തനങ്ങൾക്കും സഭകൾ അന്ത്യം കുറിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. തിന്മയും പാപസ്വഭാവത്തിനും മേൽ വിജയം നേടുന്ന ആത്മീയ സംസ്കാരം വളർത്തിയെടുക്കണം. ജനകീയ ആത്മീയതയുടെ വികൃതരൂപങ്ങളെ പ്രതിരോധിക്കുവാനുള്ള ആർജ്ജവവും ദർശനവും പ്രവാചകശേഷിയും ക്രൈസ്തവർ ഉൾക്കരുത്താക്കണം.

ആഗോളവൽക്കരണം സൃഷ്ടിക്കുന്ന കമ്പോളമൂല്യവും ആർത്തി സംസ്കാരവും ഭേദിക്കുവാൻ കഴിയണം. *നാല്പതു ദിവസത്തെ പ്രാർത്ഥനയും ഉപവാസവും വഴി ഭൗതിക പ്രലോഭനങ്ങളെ കീഴടക്കിയ ക്രിസ്തുവിന്റെ സുവിശേഷ ശൈലിയാണ് ഏവർക്കും മാതൃകയാവേണ്ടത്. സ്വാർത്ഥത, അഹന്ത, ദ്രവ്യാഗ്രഹം, സ്ഥാനം, പദവി*

*ഇവ വെട്ടിപിടിക്കുവാൻ നടത്തുന്ന നിരന്തര ശക്തിയാണ് ആത്മീയതയിൽ ലക്ഷ്യംവെയ്ക്കുന്നതെങ്കിൽ അത് ക്രിസ്തുദർശനത്തിന്റെ വഴിയും വെളിച്ചവും അല്ല പങ്കിടുന്നത്. സഭയുടെ മിഷൻ ആരംഭിക്കുന്നതുതന്നെ ലോകത്തോടും അതിന്റെ തിന്മയോടുമുള്ള ഏറ്റുമുട്ടലിലാണെന്ന്* ഫാ. ഡോ. ഒ. തോമസ് സ്ഥാപിക്കുന്നു.

ക്രിസ്തുനാമം മഹത്വപ്പെടുത്തുകയും ദൈവരാജ്യമൂല്യങ്ങൾ സമൂഹത്തെ സ്വാധീനിക്കുകയും ചെയ്യുന്നിടത്ത് സുവിശേഷം അർത്ഥവത്തായി ആഘോഷിക്കപ്പെടുമെന്ന് ഫാ. ഡോ. ഒ. തോമസ് സാക്ഷിക്കുന്നു. ദൈവരാജ്യവും അതിന് അനുസൃതമായ ഒരു ജീവിതശൈലിയുമാണ് സുവിശേഷത്തിന്റെ കേന്ദ്രസ്ഥാനം. അതിൽനിന്ന് അകലുന്തോറും ക്രിസ്തുവിൽനിന്നും സുവിശേഷത്തിൽ നിന്നും അകലുന്നു എന്ന തിരിച്ചറിവ് ഏവർക്കും ഉണ്ടാകണം.

ക്രിസ്തുശരീരത്തിലുള്ള കൂട്ടായ്മയും ദൈവരാജ്യത്തിന്റെ കെട്ടുപണിയിലുള്ള പങ്കുചേരലും ക്രൂശും ത്യാഗവും സ്നേഹവും ഉൾച്ചേരുന്നതാണ് ക്രിസ്തു പകർന്ന ആത്മീയത. ചൂഷണവും ആക്രമവും അനീതിയും നിറഞ്ഞ ലോകത്തെയും അതിലെ ഘടകങ്ങളെയും നീതിപൂർവ്വമായി രൂപാന്തരപ്പെടുത്തുന്ന ദൈവരാജ്യ നിർമ്മിതിയിൽ പങ്കുചേരുന്നതാണ് യഥാർത്ഥ ആത്മീയത എന്നതാണ് ഫാ. ഡോ. ഒ. തോമസ് പങ്കിടുന്ന ദർശനം. ക്രിസ്തുവിനോട് അടുപ്പിക്കുന്നതിന് പകരം അത്ഭുത രോഗശാന്തി പകരുന്നവരിലേക്ക് ആകർഷിക്കുവാനുള്ള വചനഘോഷണ ശൈലികളും പ്രചരണ തന്ത്രങ്ങളും ക്രിസ്തുകേന്ദ്രീകൃതമല്ല എന്നും വ്യക്തമാകുന്നു. വ്യക്തിപരമായ അനുഭവങ്ങളും വൈകാരിക അനുഭൂതിയും അത്ഭുത-ആഗ്രഹ സഫലീകരണവും, രോഗശാന്തിയും എല്ലാം ജനകീയ ആത്മീയതയ്ക്കായി പ്രചരിക്കുമ്പോൾ വികലമായ ആത്മീയത വർദ്ധിക്കുന്നു. വികലമായ ആത്മീയതയ്ക്ക് ലഭിക്കുന്ന സാർവ്വത്രിക അംഗീകാരം സഭയിലും സമൂഹത്തിലും ഗുരുതരമായി തീരുന്നു.

ജനകീയ ആത്മീയതയെ ഡോ. ഒ. തോമസ് അച്ചൻ ലളിതമായ വാക്യത്തിൽ നിർവചിക്കുന്നത് ശ്രദ്ധേയമാണ്: *ജനത്തെ പിടിച്ചു നിർത്തുവാൻ ആവശ്യമുള്ള കാര്യങ്ങൾ ചെയ്ത് ജനകീയാഭിമുഖ്യം പുലർത്തുക. അതായത് ജനത്തിന് ഇഷ്ടമുള്ളതുപോലെ കാര്യങ്ങൾ ചെയ്ത് കൊടുത്ത് വിശ്വാസികളെ കൂടെ നിർത്തുക എന്നതാണ് ജനകീയ ആദ്ധ്യാത്മീകത ലക്ഷ്യം വെയ്ക്കുന്നത്.* വ്യക്തിപരമായ അനുഭൂതി, ജീവിത പുതുക്കം, പ്രതിസന്ധികളുടെ അതിജീവനം, വ്യക്തിപരമായ താലന്തുകളുടെ വികസനം, മാനസിക ദുഃഖങ്ങളുടെയും സംഘർഷങ്ങളുടെയും അതിജീവനം, മാനസിക ആഹ്ലാദം, സ്നേഹിക്കപ്പെടുവാനുള്ള അവസരം തുടങ്ങിയവ ജനപ്രിയ ആത്മീയതയാൽ ലക്ഷ്യം വെയ്ക്കുന്നു. *ആത്മീയതയുടെ പേരിലുള്ളതെന്തും വൈകാരികമായ അനുഭൂതിയും സംതൃപ്തിയും പകരുന്നതായി തീരണം. അഥവാ വൈകാരികാനുഭൂതിയും ഉദ്ദിഷ്ഠ കാര്യസിദ്ധിയും ലക്ഷ്യമാക്കുന്നതാണ് ജനകീയ ആത്മീയത.* ക്രിസ്തുദർശനമോ മനുഷ്യാവതാര രക്ഷണ്യപ്രവർത്തനങ്ങളുടെ വേദവിശകലനമോ ദൈവരാജ്യ മൂല്യങ്ങളെക്കുറിച്ചുള്ള ഉൾബോധമോ ജനകീയ ആത്മീയതയിലെ പ്രധാന വിഷയമേയല്ല. ക്രിസ്തുദർശനവും നീതിബോധവും സാമൂഹിക പ്രതിബദ്ധതയും വിസ്മരിക്കുന്ന ജനകീയ ആത്മീയതയിലേക്ക് മുഖ്യധാര സഭകൾപോലും വഴുതി വീഴുന്നു. പൊതുസമൂഹത്തിന്റെ ചിന്താധാരകൾക്ക് അനുസൃതമായി സഭകൾ പ്രവർത്തന അജണ്ട നിശ്ചയിക്കുകയാണ്.

സാമൂഹിക നീതി, ദാരിദ്ര്യ നിർമ്മാർജ്ജനം, പരിസ്ഥിതി പ്രശ്നങ്ങൾ, ആഗോളവൽക്കരണത്തിന്റെ പാർശ്വഫലങ്ങൾ തുടങ്ങി ഒട്ടനവധി വിഷയങ്ങൾ സഭയുടെ മിഷൻ അജണ്ടയിൽ സ്ഥാനം നേടിയപ്പോൾ ജനകീയ ആത്മീയതയിൽ തലവേദന മുതൽ കാൻസർ വരെയുള്ള എല്ലാ ശാരീരിക രോഗങ്ങൾക്കും മാനസിക പ്രശ്നങ്ങൾക്കും സാമ്പത്തിക-വൈവാഹിക പ്രതിസന്ധികൾക്കും പരിഹാരം നിർദ്ദേശിച്ചുള്ള ഉണർവ്വ് പ്രസ്ഥാനങ്ങളും കൂട്ടായ്മകളും അത്ഭുത രോഗശാന്തിയും ടെലിവിഷൻ ചാനൽ പ്രഭാഷണങ്ങളും വ്യാപകമാകുന്നു. മനുഷ്യ പ്രകൃതിയിൽ പൊതുവേ സ്വാർത്ഥതയും വൈകാരികതയും ഉള്ളതിനാൽ സഭകളിൽ നിന്നും ജനങ്ങൾ കൂട്ടമായി ഇത്തരം ജനകീയ ആത്മീയതയെ പിന്തുടരുന്നു. ചിലർ സഭയുടെ ഘടനയിൽ നിന്നുകൊണ്ട് ജനകീയ ആത്മീയതയെ ഉൾക്കൊള്ളുന്നു. ഒരിടത്ത് സാമൂഹിക കാഴ്ചപ്പാടിലും മറ്റൊരിടത്ത് വൈകാരിക അനുഭൂതിയിലും ആത്മീയതയെ പുനസൃഷ്ടിക്കുമ്പോൾ പിശാചിനോടും തിന്മയോടും ഏറ്റുമുട്ടാനുള്ള ക്രിസ്തീയ ധാർമ്മിക വിചാരം സഭകൾക്ക് നഷ്ടമാകുന്നു എന്ന് ഫാ. ഡോ. ഒ. തോമസ് വ്യക്തമാക്കുന്നു. *മനുഷ്യ സ്വഭാവത്തിലാണ് തിന്മയുടെ അടിവേര് എന്ന് ദൈവശാസ്ത്രം പഠിപ്പിക്കുന്നു. അതിന്റെ പ്രതിഫലനമാണ് ഘടനകളിൽ പ്രത്യക്ഷമാകുന്നത്.*



*അതിനാൽ സാമൂഹിക തിന്മകളോട് എതിർക്കുവാനും അതേ സമയം മനുഷ്യന്റെ തിന്മയുടെ പ്രഭാവത്തെ രൂപാന്തരപ്പെടുത്തുവാനും കഴിയണം* എന്നും എഴുതുന്നു.

തിന്മയുടെ അടിസ്ഥാനഭാവങ്ങളായ സ്വാർത്ഥത, അഹങ്കാരം, ഭൗതികാസക്തി എന്നീ പ്രലോഭനങ്ങളോടാണ് യേശു പോരാടിയത്. എന്നാൽ ആഗോളവൽക്കരണം സൃഷ്ടിച്ചിരിക്കുന്ന കമ്പോള സംസ്കാരത്തിൽ സ്വാർത്ഥ, അഹന്ത, ദ്രവ്യാഗ്രഹത്തോടുകൂടിയ സുഖഭോഗാസക്തി എന്നിവ സമന്വയിച്ചിരിക്കുന്നു. ഇവയോട് പോരാടാൻ കഴിയുന്നതാകണം



യഥാർത്ഥ ആത്മീയത. ലോകത്തെ ഗ്രസിച്ചിരിക്കുന്ന ഏറ്റവും വലിയ തിന്മ ആഗോളവൽക്കരണമാണെങ്കിൽ അതിനെ ചെറുക്കുവാൻ ക്രൈസ്തവ ആദ്ധ്യാത്മിക പാരമ്പര്യത്തിൽ നോമ്പ്, ഉപവാസം, പ്രാർത്ഥന എന്നിവപോലെ ശ്രേഷ്ഠവുമായ മറ്റൊരു ഉപാധിയില്ല എന്നാണ് ഫാ. ഡോ. ഒ. തോമസ് നിർദ്ദേശിക്കുന്ന ബദൽ മാതൃക. *സമ്പന്നമായി ജീവിച്ചുകൊണ്ട് ദരിദ്രരെ സഹായിക്കുന്നതാണോ ക്രിസ്തു കാണിച്ചുതന്നതും പഠിപ്പിച്ചതുമായ ദൈവരാജ്യശൈലി* എന്നും അദ്ദേഹം ചോദിക്കുന്നു.

സമൃദ്ധിയുടെ സുവിശേഷത്തിന്റെ പ്രചരണമായി തീർന്നു ജനകീയ ആത്മീയത. ദൈവരാജ്യമൂല്യങ്ങളെയും സുവിശേഷ ലക്ഷ്യങ്ങളേയും വിസ്മരിച്ചുള്ള വചനപ്രബോധനങ്ങളും പ്രചരണ സമ്പ്രദായങ്ങളുമാണ് ജനകീയ ആത്മീയതയിൽ പർവ്വതീകരിക്കുന്നത്. ഇത് വിവിധതരം മാനസിക സംഘർഷങ്ങളും സാമ്പത്തിക-വൈകാരിക പ്രതിസന്ധികൾ അനുഭവിക്കുന്നവരെയും ജനകീയ ആത്മീയതയുടെ കെണിയിൽപ്പെടുത്തുകയാണ്. ശക്തിപ്പെടുന്ന ഇത്തരം ജനകീയ ആത്മീയതയിലൂടെ നസ്രായനായ യേശു ലക്ഷ്യം വെച്ച ദൈവരാജ്യ നിർമ്മിതി യാഥാർത്ഥ്യമാകുന്നുണ്ടോ എന്ന് വിമർശനപൂർവ്വം വിലയിരുത്തണം എന്ന ഉൾക്കാഴ്ചയാണ് ഈ ഗ്രന്ഥത്തിലൂടെ ഫാ. ഡോ. തോമസ് ഉന്നയിക്കുന്ന പ്രധാന ചോദ്യം.

ദീർഘകാലത്തെ വായനയും പഠനവും മനനവും വഴി സ്വായത്തമാക്കിയ സാമൂഹിക വിമർശന വിശകലന രീതിശാസ്ത്രം വേദവായനയിലും വ്യാഖ്യാനങ്ങളിലും ഫലപ്രദമായി ആവിഷ്ക്കരിക്കുവാനുള്ള വന്ദ്യ ഒ. തോമസച്ചന്റെ സർഗ്ഗസിദ്ധി വർണ്ണനാതീതമാണ്. നിരന്തരമായ വായനയും മനുഷ്യബന്ധങ്ങളോടുള്ള ഇടപെടലും പ്രശ്നപരിഹാര മാർഗ്ഗനിർദ്ദേശങ്ങളും പ്രബോധനത്തിലൂടെ ലഭ്യമായ അനുഭവ പാഠങ്ങളും വിശകലന ശൈലിക്ക് വെളിച്ചം പകർന്നിട്ടുണ്ട്. ഈ ഗ്രന്ഥത്തിൽ അവതരിപ്പിച്ചിരിക്കുന്ന വ്യത്യസ്ഥങ്ങളായ അമ്പതു ലേഖനങ്ങളിലും അന്തർധാരയായി പ്രതിഫലിക്കുന്ന ഏകകം ജനകീയ ആത്മീയതയോടുള്ള നിരന്തരമായ ഏറ്റുമുട്ടലാണ്.

ഏതു വിഷയത്തിന്റെ അപഗ്രഥനത്തിലും ക്രിസ്തുദർശനത്തിലും സുവിശേഷ മൂല്യങ്ങളിലും അധിഷ്ഠിതമായ ആത്മീയതയുടെ വ്യാപനം സഭയിലും സമൂഹത്തിലും ഉണ്ടായി തിന്മയെ നിഗ്രഹിക്കുവാനുള്ള കരുത്താർജ്ജിക്കുവാൻ വ്യക്തികൾക്ക് കഴിയണം എന്ന് അദ്ദേഹം സ്വപ്നം കാണുന്നു. *വിശുദ്ധ ആരാധനയും ആചാരാനുഷ്ഠാനങ്ങളും എല്ലാം മനുഷ്യനിൽ ശക്തിപ്പെടുന്ന പാപരോഗത്തെ അതിജീവിക്കുവാനുള്ള ശേഷി നേടുവാൻ കരുത്തുള്ളതാകണമെന്നും* ഫാ. ഡോ. ഒ. തോമസ് എഴുത്തുകളിൽ വ്യക്തമാക്കുന്നു.

സർവ്വസൃഷ്ടിയേയും മനുഷ്യരാശിയേയും ഹൃദയത്തോട് ചേർത്തുപിടിച്ച് ദൈവാഭിമുഖ്യത്തിൽ വളർത്തി നന്മയും നീതിയും സ്നേഹവും യാഥാർത്ഥ്യമാക്കുന്ന ദൈവരാജ്യാനുഭവമാവണം ക്രിസ്തീയ ആത്മീയത. സ്വാർത്ഥതയും അഹന്തയും അധികാരവും ഭൗതിക ആസക്തിയും അതിൽ ഇടം നേടുന്നില്ല. ദൈവസ്നേഹം വെളിപ്പെടുത്തുന്ന ശുശ്രൂഷയുടെയും കാരുണ്യത്തിന്റെയും നീതിനിർവ്വഹണത്തിന്റെയും ആത്മാവിൽ സമാധാനം സൃഷ്ടിക്കുന്ന ആദ്ധ്യാത്മിക ദർശനമാണിത്.

ക്രിസ്തുശരീരവുമായുള്ള ജൈവബന്ധം ആദ്ധ്യാത്മീകതയിൽ അവിഭാജ്യമായി നിലനിർത്തുന്നതിനാൽ വിശുദ്ധ ആരാധനയിലൂടെ തനതായ വ്യക്തിത്വത്തെക്കാൾ സംഘാതമായ വ്യക്തിത്വമാണ് ലഭ്യമാകുന്നത്. ഇത് മനുഷ്യനെ ദൈവത്തോടും സർവ്വപ്രപഞ്ചത്തോടും സമസ്ത സമൂഹത്തോടും സമന്വയിപ്പിക്കുന്നു.

ദിവ്യ ബലിയിലധിഷ്ഠിതമായ ആദ്ധ്യാത്മീകത ദൈവ-മനുഷ്യ-പ്രപഞ്ച ബന്ധം സമഗ്രവും സംഘാതവുമാക്കുന്നു. നന്മയിൽ പ്രകാശിതമാകുന്ന മാനവികതയിൽ ആത്മപരിത്യാഗവും ലാളിത്യവും നീതിയും സാമൂഹിക പ്രതിബദ്ധതയും ഉൾക്കൊള്ളുന്നു. ദിവ്യബലിയിൽ നിന്ന് ആർജ്ജിക്കുന്ന സുതാര്യവും നീതിപൂർവ്വവുമായ സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളാവണം സഭയുടെ കർമ്മപദ്ധതി. ദിവ്യ സംസർഗ്ഗത്തിലൂടെ ദൈവസ്വരൂപത്തിന്റെ പൂർണ്ണതയിലേക്ക് നീതിപൂർവ്വം വളരുവാൻ കഴിയുന്ന ആദ്ധ്യാത്മീകത വിശുദ്ധിയും ലാളിത്യവും പകരുന്ന മനുഷ്യത്വമാണ്. ഇത് എപ്പോഴും ആത്മത്യാഗത്തെ വെളിപ്പെടുത്തുന്നതായിരിക്കും. ഇത് ജനകീയ ആത്മീയതയെ നിരന്തരം പ്രതിരോധിക്കുന്ന സുവിശേഷമാണ്.

## നേതൃപാടവവും, പ്രഭാഷണ മികവും ഏറെ പ്രയോജനപ്രദം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 2002 – 2007 കാലയളവിലെ അസോസിയേഷൻ സെക്രട്ടറിയായും, നാലു ദശാബ്ദങ്ങൾ തുടർച്ചയായി സഭാ മാനേജിങ് കമ്മിറ്റിയിൽ അംഗമായിരുന്ന ഡോ. അലക്സാണ്ടർ കാരയ്ക്കൽ ഇഹലോകവാസം വെടിഞ്ഞു ദൈവസന്നിധിയിലേക്കു യാത്രയായി. മലങ്കര സഭാ മക്കൾക്ക് മാതൃകയായി തന്റെ സ്വജീവിതം സമർപ്പിച്ച അസാമാന്യ വ്യക്തിത്വത്തിന് ഉടമയായിരുന്നു അദ്ദേഹം. പരിശുദ്ധ സഭയിലും, സമൂഹത്തിലും മാതൃകാപരമായി സാക്ഷ്യമുള്ള തന്റെ ഓട്ടം പൂർത്തിയാക്കുമ്പോൾ തന്റെ ശിഷ്യ സമൂഹത്തിന് പ്രിയങ്കരനായ ഗുരുനാഥനും, പരിശുദ്ധ സഭയുടെ വിശ്വസ്ത സ്ഥാനിയും ആയിരുന്നു എന്നത് സ്മരിക്കാതെ കടന്നു പോകാൻ അദ്ദേഹത്തിന്റെ ശിഷ്യ സമൂഹത്തിനും, പരിശുദ്ധ സഭക്കും കഴിയില്ല എന്നതാണ് യാഥാർഥ്യം.

പരിശുദ്ധ സഭക്ക്, കാരയ്ക്കൽ സാറിന്റെ നേതൃപാടവവും, പ്രഭാഷണ മികവും ഏറെ പ്രയോജനപ്പെടുത്തുവാൻ കഴിഞ്ഞു എന്നത് വലിയ ഭാഗ്യമായി കാണുന്നു. സഭാ ശുശ്രൂഷയിൽ അസോസിയേഷൻ സെക്രട്ടറി ആയി മികവുറ്റ പ്രവർത്തനമാണ് ബഹുമാനപ്പെട്ട സാർ കാഴ്ചവെച്ചിട്ടുള്ളത്. ഡോ. അലക്സാണ്ടർ കാരയ്ക്കൽ സാറിന്റെ ഓർമ്മകൾക്ക് മുമ്പിൽ പ്രണാമം അർപ്പിക്കുന്നു. വേർപാടിൽ വേദനയിലായിരിക്കുന്ന കുടുംബാംഗങ്ങൾക്കും പ്രിയപ്പെട്ടവർക്കും സർവ്വശക്തനായ ദൈവം ആശ്വാസം നൽകട്ടെ. പ്രാർത്ഥനകളോടെ.

**ഫാ. ഡോ. തോമസ് വർഗീസ് അമയിൽ**
(വൈദിക ട്രസ്റ്റി)

## മികച്ച പ്രഭാഷകനും ചരിത്രകാരനും

ഡോ. അലക്സാണ്ടർ കാരയ്ക്കൽ മാർത്തോമ്മ കോളജിൽ പഠിക്കുമ്പോൾ കോളജ് യൂണിയൻ സ്പീക്കർ ആയിരുന്നു. പിന്നീട് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ പഠനം. സർവ്വകലാശാലാ തലത്തിൽ ഇംഗ്ലീഷിലും മലയാളത്തിലും മികച്ച പ്രസംഗകനുള്ള സി. വി. ചന്ദ്രശേഖരൻ മെഡൽ അടക്കം നിരവധി പുരസ്ക്കാരങ്ങൾ.

നാട്ടിലെ പൊതുജീവിതത്തിലും കാരയ്ക്കൽ പബ്ലിക് ലൈബ്രറിയുടെ പ്രവർത്തനങ്ങളിലും സജീവമായിരുന്നു. ഭാരത് സേവക് സമാജത്തിന്റെ ക്യാമ്പ് ഡയറക്ടറായും പ്രവർത്തിച്ചു.

പ്രിൻസ്റ്റൺ വിസിറ്റിങ് ഫെലോ, കെ.റ്റി.ഡി.സി ബോർഡംഗം, ടെലികോം ഉപദേശസമിതി അംഗം, എൽ.ഐ.സി. ബോർഡ് ഇൻസ്പെക്ഷൻ കമ്മിറ്റി ചെയർമാൻ, യുനെസ്കോ, പുരാ വസ്തു–പുരാ രേഖ വകുപ്പ്, സാംസ്കാരിക വകുപ്പ് ഇവയിൽ ഉപദേശസമിതിയംഗം, ജേർണൽ ഓഫ് അമേരിക്കൻ ഹിസ്റ്ററി കൺസൾട്ടന്റ്, യുജിസിയുടെ വിവിധ സമിതിയംഗം, അമേരിക്കൻ ഹിസ്റ്ററി കോൺഗ്രസിന്റെ പ്രസിഡന്റ് എന്നീ നിലകളിൽ പ്രവർത്തിച്ചു. ആകാശവാണി, ദൂരദർശൻ പ്രഭാഷകൻ. 2015–ൽ ഷിക്കാഗോയിൽ അഡ്‌ലായ് സ്റ്റീവൻസൺ 50–ആം ചരമ വാർഷികത്തിൽ സ്മാരക പ്രഭാഷണം നടത്തി.

കണ്ണൂർ സർവകലാശാലയുടെ വൈസ് ചാൻസിലറായിരുന്ന കാലത്താണ് ആദ്യമായി കാരയ്ക്കൽ സാറിനെ പരിചയപ്പെടുന്നത്. മലങ്കര അസോസിയേഷൻ സെക്രട്ടറിയായ 2002 മുതൽ ആ ബന്ധം സുദൃഢമായി. ഏതു വിഷയവും ഗാംഭീര്യത്തോടെ അനായാസം കൈകാര്യം ചെയ്യുവാൻ കഴിഞ്ഞിരുന്നു. ലോകരാജ്യങ്ങളെക്കുറിച്ചുള്ള സുവ്യക്തമായ കാഴ്ചപ്പാട് അദ്ദേഹത്തിനുണ്ടായിരുന്നു. ലോക ചരിത്രത്തിന്റെ ഗതിവിഗതികളെ നിയന്ത്രിച്ചിരുന്ന സംഭവങ്ങളും വർഷവും അടുക്കും ചിട്ടയോടും ഓർത്തെടുക്കുവാനുള്ള അസാധാരണമായ സിദ്ധി. ജീവിതസ്മരണകൾ എഴുതി തുടങ്ങിയെന്നും അതിന് എന്റെ സഹായം കൂടിയേ തീരുവെന്നും നേരിട്ടും ഫോണിലൂടെയും പലപ്പോഴും ഓർമ്മപ്പെടുത്തിയിരുന്നു. നിറഞ്ഞ സ്നേഹം നൽകിയ ഡോ. അലക്സാണ്ടർ കാരയ്ക്കൽ സാറിന് പ്രണാമം.

**– ജോർജ് തഴക്കര**



## വിശ്വസ്തനും ഊർജ്ജസ്വലനുമായ നേതാവ്

വിശുദ്ധ സഭയിലും സമൂഹത്തിലും സാക്ഷ്യമുള്ള ജീവിതം നയിച്ച് പരശതം വിദ്യാർത്ഥികൾക്ക് ഉത്തമ ഗുരുനാഥനായി, സഭയുടെ വിശ്വസ്തനും ഊർജ്ജസ്വലനുമായ നേതാവായി ദൈവമേൽപ്പിച്ച നിയോഗങ്ങൾ നിറ പടിയായി പൂർത്തീകരിച്ച ബഹു. ഡോ. അലക്സാണ്ടർ കാരയ്ക്കൽ സാർ നിത്യഭവനത്തിലേക്ക് യാത്രയായിരിക്കുന്നു.

പരിശുദ്ധ സഭയിലെ അബാലവൃദ്ധം ജനങ്ങളും ഏറെ ബഹുമാന ആദരവുകളോടു കൂടിയാണ് കാരക്കൽ സാറിനെ കണ്ടിരുന്നത്. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളും നേതൃപാടവും ഇടപെടലുകളും എല്ലാം മലങ്കരസഭാ മക്കൾക്ക് സ്നേഹനിറവുള്ള ഓർമ്മകൾ തന്നെയാണ്. ഒരു വിദ്യാഭ്യാസ വിചക്ഷണൻ എന്ന നിലയിൽ കോളജ് അധ്യാപന രംഗത്തും കണ്ണൂർ സർവ്വകലാശാല വൈസ് ചാൻസിലർ എന്ന ചുമതലയിലും ഒക്കെ സമൂഹത്തിലെ ഉന്നതങ്ങളായ പദവികളാണ് അദ്ദേഹം വഹിച്ചിരുന്നത് ഈ തിരക്കുകൾക്കിടയിലും പരിശുദ്ധ സഭയോടുള്ള സ്നേഹവും പ്രതിബദ്ധതയും അദ്ദേഹം ഉയർത്തിപ്പിടിച്ചു . സഭാ ശുശ്രൂഷയിൽ അസോസിയേഷൻ സെക്രട്ടറി എന്ന നിയോഗം അർത്ഥപൂർണ്ണമായി വിനിയോഗിച്ച് സഭയ്ക്കും സഭാ മക്കൾക്കും സമൂഹത്തിനും സ്വജീവിതത്തിൽ കൂടി നന്മകൾ വിതറിയ കാരയ്ക്കൽ സാറിൻറെ ഓർമ്മകൾക്ക് മുമ്പിൽ പ്രണാമം അർപ്പിക്കുന്നു. ദൈവം തന്റെ നിത്യഭവനത്തിൽ ഇരുകൈയും നീട്ടി അദ്ദേഹത്തിന്റെ ആത്മാവിനെ സ്വീകരിക്കട്ടെ. വേർപാടിൻ വേദനയിൽ ആയിരിക്കുന്നവർക്ക് ദൈവീക ആശ്വാസം ലഭിക്കട്ടെ. പ്രാർത്ഥനകൾ സമർപ്പിക്കുന്നു.

**റോണി വർഗീസ് എബ്രഹാം കരിപ്പുഴ**
(അൽമായ ട്രസ്റ്റി)

The untimely deaths of O Thomas Achen and Professor Alexander Karackal: Through their deaths, the Holy Orthodox Church lost two great legends of our time, and I lost two great elders, friends, and mentors. They sacrificed and acquired great fame, so serving as a medium for the expression of the centuries-old tradition of the Orthodox spirit in the New World. O Thomas Achen and Professor Alexander Karackal have always been our inspiration, our model of spiritual fatherhood, and our guidance in the pastoral care of Christian souls; we will never forget their numerous contributions to our Mother Church. We will never forget our debt to their enduring love for all of us, and while we mourn their departure, we rejoice that they have "passed from death to life" and are now rejoicing in the heavenly kingdom with the believers. They have returned to their first and genuine country, and we can take heart in the fact that they continues to intercede for us through Christ. I fervently pray for the tranquility of their souls and for their readiness to view the face of our Lord Jesus Christ, the Great High Priest. I extend my condolences to the friends, students, and family of the cherished and esteemed O Thomas Achen and Professor Alexander Karackal. May God open His arms and embrace our beloved Achen and Professor in His loving arms. May their memories be eternal and blessed.

**Fr. Alexander J. Kurien**
Washington DC

അനുസ്മരണം

# പ്രസംഗവേദികളിലെ ചക്രവർത്തി സുഹൃത് സദസുകളിൽ പ്രധാനാദ്ധ്യാപകൻ

### അഡ്വ കുരുവിള വർഗീസ്

അലക്സാണ്ടർ കാരയ്ക്കൽ സാർ തിരുവല്ല മാർത്തോമ്മ കോളജ് യൂണിയൻ സ്പീക്കറായി തെരഞ്ഞെടുക്കപ്പെടുമ്പോൾ ഞാൻ മേപ്രായിൽ ഒരു പ്രൈമറി സ്കൂൾ വിദ്യാർത്ഥിയാണ്. അക്കാലത്തെപ്പോഴോ എൻറെ സ്കൂളിൽ എന്തോ പരിപാടിക്ക് നിയമസഭാ സ്പീക്കർ അലക്സാണ്ടർ പറമ്പിത്തറ വന്നതായി ഓർക്കുന്നുണ്ട്. ഇനി അദ്ദേഹം മാറിയിട്ട് അതേപേരുള്ള മറ്റൊരാൾ ഇപ്പോൾ സ്പീക്കറായോ എന്നാണ് ആദ്യം ധരിച്ചത്. അല്ലാതെ ഈ സ്പീക്കറും ആ സ്പീക്കറും തമ്മിലുള്ള അന്തർധാരയൊന്നും മനസ്സിലാക്കാനുള്ള പ്രായമെത്തിയിട്ടില്ല. പോകെപ്പോകെ കോളജ് യൂണിയൻ സ്പീക്കറെന്നാൽ മറ്റൊരു മഹാസംഭവമാണെന്നും എങ്ങനെയും തൊട്ടടുത്ത ഗ്രാമത്തിൽനിന്നുള്ള ഈ "മഹാനായ അലക്സാണ്ട"റെ ഒന്നുകാണണമെന്നുമുള്ള ആഗ്രഹം മനസ്സിൽ കടന്നുകൂടി. എൻറെ മേപ്രാൽ ഗ്രാമവും കാരയ്ക്കലും തമ്മിൽ വേർതിരിക്കുന്നത് ഒരു ചെറിയ തോടാണെങ്കിലും ഞങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു ഗോവേണി പാലം ഓർത്തഡോക്സ് പള്ളിക്കു മുമ്പിലുണ്ട്. അങ്ങനെയിരിക്കെയാണ് ഒരുദിവസം കാരയ്ക്കൽ ഗ്രാമീണ വായനശാലയുടെ ആഭിമുഖ്യത്തിൽ എന്തോ പരിപാടി നടക്കുന്നത്. എന്തായിരുന്നു പരിപാടി എന്ന് കൃത്യമായി ഓർക്കുന്നില്ല. ഒരുപാട് പഴയ കഥയല്ലേ? എന്തായാലും സമീപവാസികളെല്ലാം ഒത്തുകൂടുന്ന അവസരമാണത്. വീട്ടിലെ മുതിർന്നവരോടൊപ്പം ഞാനും പോയി. അന്നാണ് ഞാൻ തേടിനടന്ന ആ വ്യക്തിയെ ആദ്യമായി നേരിൽ കാണുന്നത്. അന്നത്തെ പരിപാടികളുടെ മുഖ്യ സംഘാടകനും പരികർമ്മിയുമായി അദ്ദേഹം വേദിയിലും സദസ്സിലും നിറഞ്ഞുനിന്നതോർക്കുന്നു. പിന്നീട് എത്രയോ തവണ അടുത്തുനിന്നും അകലെനിന്നും കണ്ടും സംസാരിച്ചും ഇടപെട്ടുമാണ് ഇഴപിരിക്കാനാവാത്ത സൗഹൃദം ഞങ്ങൾക്കിടയിൽ രൂപപ്പെട്ടത്.

ഞാൻ കോളജ് വിദ്യാർത്ഥിയായിരിക്കുമ്പോൾ അദ്ദേഹം പത്തനംതിട്ട കോളജിൽ അദ്ധ്യാപകനാണെന്നാണ് ഓർമ്മ. മിക്കദിവസങ്ങളിലും ഇല്ലമ്പള്ളി ബസ്സിൽ ഞങ്ങൾ വിദ്യാർത്ഥികൾക്കൊപ്പം അദ്ദേഹവും കാണും. ബസ്സിൽ അടുത്തടുത്ത സീറ്റുകളിലിരുന്നുള്ള സംസാരം പിൽക്കാലത്ത് വീട്ടിൽ പോയി കാണാനും ഫോണിൽ വിളിക്കാനുമുള്ള സ്വാതന്ത്ര്യമായി വളർന്നു. സൗമ്യമായ ഇടപെടൽ കൊണ്ടും അഭിപ്രായങ്ങളിലെ വ്യക്തതകൊണ്ടും ഏതു വിഷയത്തിലും സ്വായത്തമാക്കിയിട്ടുള്ള അഗാധമായ അറിവും, കേൾക്കാൻ ക്ഷമയുള്ളവർക്കു എന്തും പറഞ്ഞുകൊടുക്കുവാനുള്ള നല്ല മനസ്സും അദ്ദേഹത്തിന്റെ സ്വഭാവ സവിശേഷതകളായിരുന്നു.

തിരുവല്ല മാർത്തോമാ കോളജ്, തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജ് , അമേരിക്കയിലെ പ്രിൻസ്ടൺ യൂണിവേഴ്സിറ്റി എന്നിവിടങ്ങളിലായിരുന്നു വിദ്യാഭ്യാസം. ഫുൾബ്രൈറ്റ് സ്കോളർഷിപ്പോടു കൂടിയാണ് 1980-കളിൽ അദ്ദേഹം പ്രിൻസ്റ്റണിൽ ഉപരിപഠനം നടത്തിയത്. 1993-ൽ കാലിഫോർണിയയിൽ നടന്ന അമേരിക്കൻ ചരിത്ര കോൺഗ്രസിൽ ചരിത്രകാരന്മാർക്കുള്ള അമേരിക്കൻ ഗവണ്മെന്റിന്റെ പ്രത്യേക പുരസ്കാരം അദ്ദേഹത്തിനു ലഭിച്ചിരുന്നു.

പ്രശസ്ത വാഗ്മിക്കുള്ള സചിവോത്തമ ഗോൾഡ് മെഡൽ, ചന്ദ്രശേഖര മെഡൽ, ടാഗോർ ശതാബ്ദി ഗോൾഡ് മെഡൽ, യുണസ്കോ അവാർഡ് മുതലായവയും അദ്ദേഹത്തെ തേടിയെത്തിയിട്ടുണ്ട്. അമേരിക്കൻ പ്രസിഡൻസിയെ കുറിച്ചുള്ള ഗവേഷണത്തിനാണ് ഡോക്ടറേറ്റ് ലഭിച്ചിട്ടുള്ളത്. പ്രസിഡന്റുമാരായിരുന്ന റിച്ചാർഡ് നിക്സൻ, ഡോണാൾഡ് റീഗൻ, ജിമ്മി കാർട്ടർ, ബിൽ ക്ലിന്റൺ, കൂടാതെ മിസ്സിസ് മാർട്ടിൻ ലൂതർ കിംഗ് എന്നിവരുമായും അഭിമുഖം നടത്താനുള്ള ഭാഗ്യവും അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്.

കാരയ്ക്കൽ സാറിൻറെ മിക്ക പ്രഭാഷണങ്ങളിലും സംഭാഷണങ്ങളിലും ഇടപ്പള്ളി രാഘവൻപിള്ളയും ചങ്ങമ്പുഴ കൃഷ്ണപിള്ളയും പ്രശസ്ത അമേരിക്കൻ രാഷ്ട്രതന്ത്രജ്ഞനായിരുന്ന അഡ്‌ലായ് സ്റ്റീവൻസനുമൊക്കെ പലപ്പോഴും കടന്നുവരാറുണ്ട്. ഇല്ലിനോയ് സംസ്ഥാന ഗവർണ്ണറും 1952-ലും 1956-ലും ഡെമോക്രാറ്റിക് പാർട്ടിയുടെ പ്രസിഡന്റ് സ്ഥാനാർത്ഥിയുമായിരുന്നു സ്റ്റീവൻസൻ. 2015-ൽ അദ്ദേഹത്തിന്റെ അൻപതാം ചരമവാർഷികം ചിക്കാഗോയിലെ സ്റ്റീവൻസൻ സെന്ററിന്റെ ആഭിമുഖ്യത്തിൽ ആചരിച്ചപ്പോൾ മുഖ്യാതിഥിയായി ക്ഷണിക്കപ്പെട്ടത് ഡോ. അലക്സാണ്ടർ കാരയ്ക്കൽ ആയിരുന്നുവെന്നത് ആ രാജ്യത്ത് അദ്ദേഹത്തിനുണ്ടായിരുന്ന സ്വീകാര്യതയുടെ സൂചകമാണ്.



ദീർഘവർഷങ്ങൾ അദ്ദേഹവുമായി വ്യക്തിപരമായ സുഹൃദ്ബന്ധം സ്ഥാപിക്കാൻ കഴിഞ്ഞതും നിരവധി പ്രഭാഷണങ്ങൾ ശ്രവിക്കുവാനും വേദികൾ പങ്കിടുവാനും കഴിഞ്ഞതും വലിയ ഭാഗ്യമായിട്ടാണ് ഞാൻ കരുതുന്നത്. ഏത് സദസ്സിലും എന്നെ കണ്ടാൽ പ്രസംഗമദ്ധ്യേ എന്നെപ്പറ്റി എന്തെങ്കിലുമൊന്ന് അദ്ദേഹം പറയാതെ പോവില്ല. പ്രസംഗവേദികളിലായാലും സുഹൃദ് സദസ്സുകളിലായാലും അദ്ദേഹത്തിന്റെ സ്ഥായിയായ ഭാവം ഒരു അധ്യാപകന്റേതായിരുന്നു. പറയുന്ന കാര്യങ്ങൾ പല കോണുകളിൽകൂടി വിശദീകരിച്ചു കേൾവിക്കാരിലേക്കു സന്നിവേശിപ്പിക്കുകയായിരുന്നു തൻറെ രീതി.

കോവിഡും ലോക്ക്ഡൗണുമൊക്കെ രംഗപ്രവേശം ചെയ്തതിൽ പിന്നെ ഞങ്ങൾ തമ്മിൽ അപൂർവമായേ നേരിൽ കണ്ടിട്ടുള്ളൂ. എങ്കിലും ഇടയ്ക്കിടെ ഫോണിൽ സംസാരിച്ചിരുന്നു. എൻറെ രണ്ടുമക്കളുടെയും വിവാഹച്ചടങ്ങുകളിൽ ഒരു കുടുംബാംഗത്തെപോലെ അദ്ദേഹം ആദ്യാവസാനം പങ്കെടുത്തതും ആശംസാവാക്കുകൾ പറഞ്ഞതും ഇന്നും ഓർമ്മയിലുണ്ട്. കുവൈറ്റിൽ മാർത്തോമ്മ കോളജ് പൂർവ്വവിദ്യാർത്ഥി സംഘടനയുടെ വാർഷിക സമ്മേളനത്തിൽ ഒരിക്കൽ മുഖ്യാതിഥിയായി പങ്കെടുത്തത് കാരയ്ക്കൽ സാറായിരുന്നു. ഒരാഴ്ച്ച നീണ്ടുനിന്ന ആ സന്ദർശനം കുവൈറ്റ് മലയാളികൾക്ക് മറക്കാനാവാത്ത ഒരു പ്രഭാഷണവാരാഘോഷമായിരുന്നു എന്നുപറയാം. വിവിധ രാഷ്ട്രീയ സാമുദായിക പ്രാദേശിക സംഘടനകൾ അദ്ദേഹത്തിന്റെ വാഗ്ധോരണിയ്ക്കായി കാത്തുനിൽക്കുന്ന അനുഭവമായിരുന്നു അത്. ഓരോന്നും വിഷയവൈവിധ്യം കൊണ്ടും ആശയഗാംഭീര്യം കൊണ്ടും ശ്രോതാക്കളെ തൻറെ മാസ്മരിക വലയത്തിലാക്കാൻ പോന്നവയായിരുന്നു. താൻ സന്ദർശിച്ചിട്ടുള്ള രാജ്യങ്ങളിലൊക്കെയും ഇതു തന്നെയായിരിക്കും സംഭവിച്ചത്.

കാരയ്ക്കൽ എന്ന കൊച്ചുഗ്രാമത്തെ ഭൂഗോളത്തിൻറെ നടുമദ്ധ്യത്തിൽ പ്രതിഷ്ഠിച്ചതിൽ ഡോ. അലക്സാണ്ടർ കാരയ്ക്കൽ സാറിൻറെ പങ്ക് ചെറുതല്ല. സഞ്ചരിച്ചിട്ടുള്ള നാടുകളിലൊക്കെ നൂറുകണക്കിനു വേദികളിൽ അദ്ദേഹം വാരിവിതറിയ വിജ്ഞാനമുത്തുകളും പ്രഭാഷണചാതുരിയും സൗമ്യസംഭാഷണങ്ങളും എക്കാലവും സ്മരിക്കപ്പെടും. ഞാൻ ഇപ്പോൾ വിദേശത്തായതുകൊണ്ട് അവസാനമായി എൻറെ പ്രിയ സ്നേഹിതനോടു യാത്രാമൊഴി പറയുവാൻ കഴിയാത്തതിലുള്ള വേദന പറഞ്ഞറിയിക്കാൻ കഴിയുന്നില്ല. വിടവാങ്ങിയ സുഹൃത്തിന്റെ ദീപ്തസ്മരണകൾക്കു മുമ്പിൽ ഒരുപിടി അശ്രുപുഷ്പങ്ങൾ സമർപ്പിക്കട്ടെ.



വചനതീർത്ഥം

# ഉണർവ്വുള്ള ഉത്തരവാദിത്തം

## സ്ലീബാ പെരുന്നാളിന് ശേഷം ഒന്നാം ഞായറാഴ്ച (വി. മർക്കോസ് 13:30 – 37)


ഫാ. കെ. കെ. വർഗീസ്




വിശുദ്ധ മർക്കോസ് സുവിശേഷം പതിമൂന്നാം അധ്യായം ആരംഭിക്കുന്നത് ദേവാലയത്തിനെ നോക്കി അത്ഭുതപ്പെടുന്ന ശിഷ്യന്മാരുടെ ചിത്രം വിവരിച്ചു കൊണ്ടാണ്. യെരൂശലേം നഗരത്തിന്റെ ഭംഗിയിൽ ആശ്ചര്യപ്പെട്ട വിനോദ സഞ്ചാരികളെ പോലെ ശിഷ്യന്മാർ കാണപ്പെടുന്നു.

അവർ ആശ്ചര്യപ്പെടാൻ നല്ല കാരണമുണ്ടായിരുന്നു, കാരണം മഹാനായ ഹെരോദാവ് പുനർനിർമ്മിച്ച ദേവാലയവും പരിസരങ്ങളും പുരാതന ലോകത്തിലെ ഗംഭീരമായ ഘടനകളിലൊന്നായിരുന്നു. യഹൂദ ജനത ഈ മഹത്തായ കെട്ടിടത്തെക്കുറിച്ച് ന്യായമായും അഭിമാനിച്ചു.

**1. പുനർനിർമ്മിക്കപ്പെട്ട ദേവാലയം**

ദേവാലയം ആദ്യം പുനർനിർമ്മിച്ചത് സെരുബ്ബാബേലും എസ്രയും ചേർന്നാണ് (എസ്രാ 6:15). എന്നാൽ, ഹെരോദാവ് പിന്നീട് ഇത് വളരെയധികം വികസിപ്പിക്കുകയും മെച്ചപ്പെടുത്തുകയും ചെയ്തു.

ഏകദേശം 1,000 വർഷത്തോളം യഹൂദരുടെ ജീവിതത്തിന്റെ കേന്ദ്രമായിരുന്നു അത് – ദേവാലയത്തെക്കൊണ്ട് സത്യം ചെയ്യുന്ന പതിവുണ്ടായിരുന്നു അവരുടെ ഇടയിൽ. (വി.മത്തായി 23:16) കൂടാതെ ക്ഷേത്രത്തിനെതിരെ സംസാരിക്കുന്നത് ദൈവദൂഷണമായി കണക്കാക്കുകയും ചെയ്തു (പ്രവൃത്തികൾ 6:13).

പുരാതന ക്ഷേത്രത്തിന്റെ ഭംഗി നന്നായി രേഖപ്പെടുത്തിയിട്ടുണ്ട്. യഹൂദ ചരിത്രകാരനായ ജോസീഫസ് പറയുന്നത്, സൂര്യൻ പ്രകാശിക്കുമ്പോൾ , അന്ധതയുണ്ടാക്കുന്ന തരത്തിൽ, തിളങ്ങുന്ന സ്വർണ്ണത്തകിടുകളാൽ ദേവാലയം പൊതിഞ്ഞിരുന്നു എന്നാണ്. സ്വർണ്ണമില്ലാത്തിടത്ത്, ശുദ്ധമായ വെളുത്ത മാർബിൾ കല്ലുകൾ ഉണ്ടായിരുന്നു.

(ഇന്ന്, വിനോദസഞ്ചാരികൾക്ക് ഈ കൂറ്റൻ കല്ലുകളിൽ ചിലത് കാണാൻ കഴിയും. ചുരുങ്ങിയത് ക്ഷേത്ര വളപ്പിന്റെ സംരക്ഷണ ഭിത്തി പണിയാൻ ഉപയോഗിച്ചിരുന്നവ.) മുറിച്ചതും ഖനനം ചെയ്തതുമായ ചുണ്ണാമ്പുകല്ലുകൾ വളരെ വലുതാണ് – ഏകദേശം 50 അടി വീതിയും 25 അടി ഉയരവും 15 അടി ആഴവും – ആധുനിക ക്രെയിനുകൾക്കു പോലും അവ ഉയർത്താൻ കഴിയുഞ്ഞില്ല.

**2 ഇത് തകർക്കപ്പെടും**

ദേവാലയം എത്ര മഹത്തരമായിരുന്നാലും താൻ ദൈവാലയത്തേക്കാൾ വലിയവനാണെന്ന് അവകാശപ്പെടാൻ യേശുതമ്പുരാൻ ഒരിക്കലും മടിച്ചില്ല (വി. മത്തായി 12:6). അക്കാലത്തെ പല യഹൂദർക്കും, ദേവാലയം ഒരു വിഗ്രഹമായി മാറിയിരുന്നു. ദൈവം ഉദ്ദേശിച്ചതിനേക്കാൾ കൂടുതൽ ആളുകൾ അതിനെ അങ്ങനെ അർത്ഥമാക്കാൻ തുടങ്ങി. ദേവാലയം ഒരു നല്ല കാര്യമായിരുന്നു, എന്നാൽ, പലപ്പോഴും നല്ല കാര്യങ്ങൾ ഏറ്റവും മോശമായ വിഗ്രഹങ്ങളായി മാറും. അങ്ങനെ ചില കാര്യങ്ങളെ നമ്മുടെ വിഗ്രഹങ്ങളാകാൻ നാം അനുവദിച്ചാൽ ദൈവം അതിൽ ഇടപെടും എന്നുള്ളതിന്റെ സൂചനയാണ് വേദഭാഗത്ത് കിട്ടുന്നത്.

'യേശു അവനോടു: നീ ഈ വലിയ പണി കാണുന്നുവോ? ഇടിക്കാതെ കല്ലിന്മേൽ കല്ലു ഇവിടെ ശേഷിക്കയില്ല എന്നു പറഞ്ഞു.' (വി. മർക്കൊസ് 13:2).

**3. കല്ലിന്മേൽ കല്ല് ശേഷിക്കാതെ**

യേശുക്രിസ്തുവിന് ശേഷം നാൽപ്പതു വർഷങ്ങൾ കഴിഞ്ഞപ്പോൾ യെരുശലേമിൽ യഹൂദന്മാരും റോമാക്കാരും തമ്മിലുണ്ടായ കലാപത്തിന്റെ ഭാഗമായി നഗരവും ദേവാലയവും നശിപ്പിക്കപ്പെട്ടു (മദ്യപാനിയായ ഒരു റോമൻ ഭടൻ ദേവാലയത്തിന് തീ വെക്കുകയും ദേവാലയത്തിനേ പൊതിഞ്ഞിരുന്ന സ്വർണ്ണം ഉരുകി താഴേക്ക് പതിക്കുകയും ചെയ്തു. സ്വർണ്ണം വീണ്ടെടുക്കാനായി ദേവാലയത്തിന്റെ ഭിത്തികൾ തകർക്കപ്പെടുകയും, കർത്താവിൻറെ പ്രവചനംപോലെ ഓരോ കല്ലും ഇളക്കി മാറ്റപ്പെടുകയും ചെയ്തു.)

**4. രണ്ടു ചോദ്യങ്ങൾ (13:34)**

അവൻ ആലയത്തിന് എതിർവശത്തുള്ള ഒലിവുമലയിൽ ഇരിക്കുമ്പോൾ, ദേവാലയത്തിന്റെ ഗംഭീരമായ ഈ ഘടന നശിപ്പിക്കപ്പെടുന്നതിനെക്കുറിച്ച് ശിഷ്യന്മാർ സ്വകാര്യമായി അവനോട് രണ്ടു ചോദ്യങ്ങൾ ചോദിച്ചു:

"ഇത് എപ്പോൾ സംഭവിക്കുമെന്ന് ഞങ്ങളോട് പറയുക?

ഇവയെല്ലാം നിവൃത്തിയാകുന്നതിന്റെ അടയാളം എന്തായിരിക്കും?"

ഇതിൽ ആദ്യത്തെ ചോദ്യത്തിന് കർത്താവ് പറയുന്ന മറുപടിയെക്കുറിച്ച് വി.മാർക്കോസ് അധികം സൂചിപ്പിക്കുന്നില്ല.

എന്നാൽ, വിശുദ്ധനായ ലൂക്കോസിന്റെ സുവിശേഷം ഇരുപത്തിയൊന്നാം അധ്യായം എട്ടു മുതൽ 23 വരെയുള്ള വാക്യങ്ങളിൽ ഇതിന്റെ മറുപടി രേഖപ്പെടുത്തിയിട്ടുണ്ട്.

രണ്ടാമത്തെ ചോദ്യത്തിനുള്ള ഉത്തരം വി.മർക്കസ് 13-ന്റെ ബാക്കി ഭാഗത്താണ്.

അവസാനത്തെ ക്ഷേത്രത്തിന്റെ നാശത്തെ ചുറ്റിപ്പറ്റിയുള്ള സംഭവങ്ങൾ അവർ ഓർത്തിരിക്കുമ്പോഴാണ് ഈ ചോദ്യം ചോദിച്ചത്: കലാപത്തിന്റേയും പ്രവാസത്തിന്റെ പശ്ചാത്തലത്തിൽ ദേവാലയം നശിപ്പിക്കപ്പെട്ടു. ദേവാലയം നശിപ്പിക്കപ്പെട്ടാൽ ഇസ്രായേലിന്റെയും യഹൂദരുടെയും അവസ്ഥ എന്താകും?

കർത്താവ് ശിഷ്യന്മാരോട് പറയുകയാണ്, '...സാക്ഷാൽ സുവിശേഷമായ തൻറെ പേരിൽ തന്നെ തലമുറകളെ തെറ്റിക്കാൻ ശ്രമം നടക്കും. യുദ്ധങ്ങൾ ഉണ്ടാകും, യുദ്ധത്തിനെ കുറിച്ചുള്ള വാർത്തകൾ കേട്ടുകൊണ്ടേയിരിക്കും. ആഭ്യന്തര കലഹങ്ങൾ ഉണ്ടാവും. ക്ഷാമവും ഭൂകമ്പവും സംഭവിക്കും. പക്ഷേ ഇത് അവസാനം അല്ല.

ഇവയാണ് ദുഃഖങ്ങളുടെ ആരംഭം: യേശു പറഞ്ഞു, ഈ വിപത്തുകൾ അവസാനത്തിന്റെ നിർദ്ദിഷ്ട ലക്ഷണങ്ങളല്ല, മറിച്ച് ദുഃഖങ്ങളുടെ തുടക്കമായിരുന്നു.

അത് അക്ഷരാർഥത്തിൽ പ്രസവവേദനയുടെ തുടക്കമാണ്. ഈ ആശയം ഒരു പുതിയ യുഗത്തിന് ജന്മം നൽകുക എന്നതാണ്, ഒരുപക്ഷേ ഈ ദുരന്തങ്ങളുടെ തീവ്രതയുടെയും ആവൃത്തിയുടെയും (intensity and frequency) വർദ്ധനവിനെ ഈ കര്യങ്ങൾ വഴി സൂചിപ്പിക്കുന്നു.

അതോടൊപ്പം,തന്റെ സ്വർഗ്ഗാരോഹണത്തിനും രണ്ടാം വരവിനും ഇടയിലുള്ള സമയത്ത് തന്റെ ശിഷ്യന്മാർ എന്താണ് പ്രതീക്ഷിക്കേണ്ടതെന്ന് യേശു വിവരിക്കുന്നു.(13:9-13).

നിങ്ങളെത്തന്നെ സൂക്ഷിച്ചുകൊൾവിൻ, കാരണം അവർ നിങ്ങളെ ന്യായാധിപസംഘത്തിന് മുമ്പാകെ ഏല്പിക്കും: അവസാനത്തിനുമുമ്പ് അവർക്കെതിരെ വരാനിരിക്കുന്ന പീഡനത്തിന് ഒരുങ്ങാൻ യേശു തന്റെ ശിഷ്യന്മാരോട് പറഞ്ഞു. ഈ പീഡനം അവസാനത്തിന്റെ അടയാളമല്ല, മറിച്ച് ഇതൊക്കെയും പ്രതീക്ഷിക്കേണ്ടതാണ്.

സുവിശേഷം എല്ലാ ജനതകളോടും പ്രസംഗിക്കണം: അവസാനത്തിനുമുമ്പ് ലോകമെമ്പാടും സുവിശേഷം അറിയിക്കണമെന്നും യേശു വാഗ്ദാനം ചെയ്തു. പീഡനത്തിന്റെ സാന്നിധ്യം പ. സഭയെ ഈ ഉത്തരവാദിത്തത്തിൽ നിന്ന് ഒഴിവാക്കുന്നില്ല.

അവർ നിങ്ങളെ പിടികൂടി ഏൽപ്പിക്കുമ്പോൾ, വിഷമിക്കേണ്ട, അല്ലെങ്കിൽ നിങ്ങൾ എന്ത് സംസാരിക്കുമെന്ന് മുൻകൂട്ടി ആലോചിക്കരുത്: യേശുവിന്റെ അനുയായി എന്നതിന് ഉത്തരം നൽകേണ്ടിവരുമ്പോൾ എന്ത് പറയണം എന്നതിനെക്കുറിച്ച് വിഷമിക്കേണ്ടതില്ലെന്ന് യേശു തന്റെ അനുയായികളോട് പറഞ്ഞു.

ആ നിമിഷം, പരിശുദ്ധാത്മാവ് അവർക്ക് പറയാൻ വാക്കുകൾ നൽകും (പ്രവർത്തികൾ 4:2-22)

**5. അവന്റെ വരവിന്റെയും യുഗാന്ത്യത്തിന്റെയും അടയാളം.**

ദാനിയേൽ പറഞ്ഞ ശൂന്യമാക്കലിന്റെ മ്ലേച്ഛത. (ഡാനിയേൽ 11:31). അന്ത്യോക്കസ് യെരൂശലേമിലെ ദേവാലയത്തെ ഭയാനകമായ രീതിയിൽ അശുദ്ധമാക്കി. അത് വിശുദ്ധ സ്ഥലത്ത് ബലിപീഠത്തിൽ പന്നിമാംസം അർപ്പിച്ചും വിശുദ്ധ സ്ഥലത്ത് പൊതു വേശ്യാലയങ്ങൾ സ്ഥാപിച്ചും അവൻ ദേവാലയത്തെ അശുദ്ധമാക്കി.

വിശുദ്ധ സ്ഥലത്തിന് മുമ്പായി സിയൂസിന്റെ ഒരു വലിയ പ്രതിമ സ്ഥാപിക്കുകയും യഹൂദന്മാരോട് അതിനെ ആരാധിക്കാൻ കൽപ്പിക്കുകയും ചെയ്തു. (ബാർക്ലേ).

**6. സാക്ഷിയാവുന്ന തലമുറ (13:30)**

ഇവയെല്ലാം സംഭവിക്കുന്നതുവരെ ഈ തലമുറ കടന്നുപോകുകയില്ല: ഏത് തലമുറയെയാണ് യേശു പരാമർശിച്ചത്? യേശുവിന്റെ വിജയകരമായ തിരിച്ചുവരവ് അവർ കാണാത്തതിനാൽ അത് ശിഷ്യന്മാരുടെ തലമുറയല്ല.

തലമുറ എന്ന വാക്ക് ഒരു വംശമോ ആളുകളോ ആയി മനസ്സിലാക്കാനും സാധ്യതയുണ്ട്. ചരിത്രം ഒരു നിഗമനത്തിലെത്തുന്നതിനുമുമ്പ് ജൂതവംശം (Or people of God as a whole) നശിക്കില്ല എന്ന വാഗ്ദാനമായിരിക്കാം ഇത്.

**7. പിതാവല്ലാതെ ആരും അറിയുന്നില്ല (13:32)**

പലപ്പോഴും ഇത് ആശയക്കുഴപ്പമുണ്ടാക്കുന്ന ഒരു ഭാഗമാണ്. പുത്രനല്ല, പിതാവ് മാത്രമേ അതിനെക്കുറിച്ച് അറിയുന്നുള്ളൂ. എന്ന് വെച്ചാൽ ആ ദിവസവും മണിക്കൂറും യേശുവിന് അറിയാൻ കഴിഞ്ഞില്ല എന്നാണോ? ദൈവം എന്ന നിലയിൽ അവൻ എല്ലാം അറിഞ്ഞില്ലേ?

യേശുവിന് ഇത് അറിയില്ലായിരുന്നു, പക്ഷേ അത് അവൻ തന്റെ സർവ്വജ്ഞാനം ഉപേക്ഷിച്ചതുകൊണ്ടല്ല - അവൻ മാറ്റമില്ലാത്ത ദൈവമാണ്. കാരണം, പിതാവായ ദൈവത്തിന് കീഴ്പെട്ടുകൊണ്ട് അവൻ സ്വമേധയാ ഈ സംഭവത്തെക്കുറിച്ചുള്ള അറിവ് പരിമിതപ്പെടുത്തുകയാണ്.

**8. അറിയുവാനുള്ള മാർഗം**

13:33-ൽ അവൻ തന്റെ ശിഷ്യന്മാരോട് പറയുന്നു; '....പ്രാർത്ഥനയിൽ ഉണർവും സൂക്ഷ്മതയും പുലർത്തുക.'

ഈ ഉണർവിൽ ഉള്ള സൂക്ഷ്മത കുറവ്, കാത്തിരിക്കാൻ വിളിക്കപ്പെട്ട ഒരുവനെ എപ്രകാരം പരാജയപ്പെടുത്തുന്നു എന്ന് കൂടി അവിടെ പറയുന്നുണ്ട്;

ആ നാളും മണിക്കൂറും ആർക്കും അറിയില്ല (വി.മർക്കോസ് 13:32).

സമയം എപ്പോഴാണെന്ന് നിങ്ങൾക്കറിയില്ല (വി.മർക്കോസ് 13:33).

◆ വീട്ടിന്റെ യജമാനൻ എപ്പോഴാണ് വരുന്നതെന്ന് നിങ്ങൾക്കറിയില്ല (വി.മർക്കോസ് 13:35). തിരുവചന സൂചനകളെ കുറിച്ചുള്ള അറിവില്ലായ്മ അപകടകരമാണ്.

'യേശു എപ്പോഴാണ് വരുന്നതെന്ന് ഞങ്ങൾക്കറിയില്ല, അതിനാൽ അത് ഒരു പ്രശ്നമല്ല' എന്ന ആശയം ചിലർക്കുണ്ട്. (തിന്നുക,കുടിക്കുക, ആനന്ദിക്കുക.)

'യേശു എപ്പോഴാണ് വരുന്നതെന്ന് ഞങ്ങൾക്കറിയില്ല, അതിനാൽ ഒരു സമയം നിശ്ചയിക്കണം" എന്ന ആശയം മറ്റുള്ളവർക്കുണ്ട്.

(എൻ തപനം നാളെ,ക്കെന്നൊരോ ദിനവും ഞാൻ തീർപ്പുണ്ടാക്കും, കാലം പോകുന്നു പിഴ നിലനിൽക്കുന്നു.....)

ശരിയായ പ്രതികരണം ഇതാണ്, 'യേശു എപ്പോഴാണ് വരുന്നതെന്ന് എനിക്കറിയില്ല, അതിനാൽ ഞാൻ അവന്റെ വരവിനായി ജാഗ്രതയും ആകാംക്ഷയും ഒരുക്കവും ആയിരിക്കണം.'

(കർത്താവിൻ കൃപ സമ്പാദിക്കാൻ തരമുള്ളപ്പോൾ യാചിക്കണമനിശമടിയെന്യേ പ്രാർത്ഥിക്കണം)

**9. വീട്ടുടയവൻ നൽകിയത് (13:34)**

ഇത് ഒരു മനുഷ്യൻ ദൂരദേശത്തേക്ക് പോകുന്നതുപോലെയാണ്: താൻ വരുന്നതുവരെ എങ്ങനെ ജീവിക്കണം എന്നതിനെക്കുറിച്ച് യേശു ഇവിടെ തന്റെ അനുഗാമികളോട് സംസാരിക്കുന്നു.

അവൻ തന്റെ ദാസന്മാർക്ക് മൂന്ന് കാര്യങ്ങൾ വിട്ടുകൊടുത്തു:

അവന്റെ വീട്, അവന്റെ അധികാരം, അവന്റെ ജോലി. കാവലിരിക്കാൻ ഒരു വാതിൽ കാവൽക്കാരനെയും നിയമിക്കുന്നു. അവൻ എപ്പോൾ വേണമെങ്കിലും മടങ്ങിവരാം, തന്റെ ദാസന്മാർ ഉറങ്ങുന്നത് കാണാൻ ആഗ്രഹിക്കുന്നില്ല.

അവന്റെ വീട്: സഭ യേശുവിന്റേതാണ്, എന്നാൽ അവൻ അത് നമ്മെ ഓരോരുത്തരെയും ഭരമേൽപ്പിക്കുന്നു.

അവന്റെ അധികാരം: നാം യേശുവിന്റെ അധികാരത്തിൽ ജീവിക്കുകയും സേവിക്കുകയും വേണം, ഉത്തരവാദിത്തപൂർണ്ണമായ അധികാരത്തിനെ കുറിച്ചാണ് വേദപുസ്തകം പഠിപ്പിക്കുന്നത്. (...തോട്ടം സൂക്ഷിപ്പാനും കായ്കനികൾ ഭക്ഷിപ്പാനും...)/

അധികാരവും ഉത്തരവാദിത്വവും ഒരു നാണയത്തിന്റെ രണ്ടുവശങ്ങളാണ്.

അവന്റെ ജോലി: ഓരോ ദാസനും അവന്റെ ജോലിയുണ്ട്. മറ്റൊരാളുടെ ജോലിക്ക് ഞങ്ങൾ ഉത്തരവാദികളല്ല എന്ന് വേണമെങ്കിൽ ചിന്തിച്ചോളൂ, പക്ഷേ തീർച്ചയായും നമ്മുടേതിന് നമ്മൾ ഉത്തരവാദികളാണ്.




**ശ്ലൈഹിക സന്ദർശനത്തിനായി കടന്നുവന്ന പ. ബസേലിയോസ് മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെ മെൽബൺ എയർപോർട്ടിൽ മെൽബൺ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെയും സെന്റ് മേരീസ് കത്തീഡ്രൽ ഇടവകയിലെയും വൈദികരും വിശ്വാസികളും ചേർന്നു സ്വീകരിക്കുന്നു.**



**ജ്യോതിസ് ആശ്രമത്തിലെ പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. യാക്കോബ് മാർ ഐറേനിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഫീലിപ്പോസ് റമ്പാൻ (മാനേജർ), ഫാ. ഡോ. ജോസി ജേക്കബ്, ഫാ. ജോർജ് വർഗീസ് (അഹമദ്ബാദ് ഭദ്രാസന സെക്രട്ടറി) തുടങ്ങിയവർ സംബന്ധിച്ചു.**

❑

# His Coming Again

## St. Mark 13:30-37

## Fr Nithin V Rajan



At home we are always asked by our parents to keep the house well, because at unexpected times we may have guest coming. It is the prestige of the household to ensure that the house is well maintained. The up keeping of a house is a continuous process. Reception plays a very important place in the world. When we walk into an office or a hotel we always look for the reception counter. Reception is the first sign of communication, if the reception is done well it is a positive sign of acceptance. Reception is the first point of interaction.

In the scriptural portion of the week also we see the promise of God's Word and the invitation to be alert is articulated.

**The Unchanging Word of God:**

*"Truly I tell you, this generation will certainly not pass away until all these things have happened. Heaven and earth will pass away, but my words will never pass away". **St. Mark 13:30-31.***

We cling on to His promise and live our day to day affairs. If we do not acknowledge His unfailing mercy we will have a different world view. We have a strong foundation which cannot be shaken about the promises of God, so we need to live according to the Word of God.

Prophets, Apostles and Saints - why did they endure all suffering? It's because they believed in the unchanging Promises of God. They wanted to keep it up even if the world rejected them so they gave up their lives.

Thursday Third Hour Qolo of the Shehimo Prayers, we chant about detachment while still living in this world.

*"Woe to him- whose soul is not bound to this world,*
*Because that bond cannot be broken.*
*The world deceives, he who loves it cannot be*
*Diligent for – it is seductive*
*Blessed is he who- like a diligent merchant,*
*Has acquired life which shall not end"*

**His coming again:**

*"But about that day or hour no one knows, not even the angels in heaven, nor the Son, but only the Father. Be on guard! Be alert! You do not know when that time will come. **St. Mark 13:32-33.***

**The Time:**

The most important aspect here is we do not know the time and we need to wait. If we knew the time things could be done in a more organized way. We could keep an alarm set and do the needful. His coming again is not known by anyone but everyone is awaiting the Great Day. That is the reason in the Creed we repeat each time "*We look for the resurrection of the dead and the New Life in the world to come".*

We think there is time, let us take a break, but this is the most dangerous thought of human being. It is much tougher to identify the enemy around us and within us when the enemy is comfort, materialism, and pleasure seeking self-satisfaction. We need to keep up with the time so that we live a life with lesser burden and with more commitment. Any time anywhere we should be able to say I am ready Lord. ***Ephesians 5:15-17*** *"Be very careful, then, how you live—not as unwise but as wise, making the most of every opportunity, because the days are evil. Therefore do not be foolish, but understand what the Lord's will is".* We need to be wise and careful so that we will be ready with brightened lamps to receive Christ when He comes in Great glory to judge both the living and the dead.

**Wake up! Don't Fall Asleep!**

*It is like a man going on a journey, when he leaves home and puts his slaves in charge, each with his work, and commands the doorkeeper to be on the watch. Therefore, keep awake—for you do not know when the master of the house will come, in the evening, or at midnight, or at cockcrow, or at dawn, or else he may find you asleep when he comes suddenly. And what I say to you I say to all: Keep awake." **St. Mark 13:34-36.***

Each one is given a specific duty to be completed before the master returns. It is the master's decision to assign works to each slave. And when the master returns the slave needs to give an account for it. Each one will be judged according to his/her own situation. The slave is expected to be doing his duty and 'Time and tide waits for none'. Usually we think there is time and try to postpone things in life. This is a grave mistake most of us commit in life.

We need to be a watchman who wouldn't allow the thieves to come in and also would alert others that the thief is coming.

Here sleep doesn't mean a physical sleep. It means the alertness we are to be in, as the enemy devil is trying to strengthen his army by stealing God's sheep. As we read in ***1 Peter 5:8*** *"Be alert, be on watch! Your enemy, the Devil, roams around like a roaring lion, looking for someone to devour.*" If we relax a bit also it may result in danger. We need to be on high alert as we prepare ourselves to be present before our savior and master. Each day, each second we need to be alert and awake. As we sing in the Morning Qolo of the Sleeba namaskaram

*(Raajyathin vaathil- cheriyathuma margham….)*
*How narrow the door- and straight the path, which*
*Leads to the kingdom*
*He who wants to follow it*
*Needs restraint and discipline*
*He who relaxes his guard*
*Is drawn to the path of sin*
*By his will- he will lose his soul*

It is our decision to choose, the choice is ours. It is our choice in - what way we need to earn money, the music we listen, what we watch, what we hear, the message we send, the friendship we form, the clothes we wear, what we drink, what we eat, the routine we choose, the place we go, the thoughts we put into action, the temptation we fall, the temptation we resist, the plan we make, the career we choose etc. So our actions have a great impact in our lives so choose wisely so that we can be a perfect Christian according to the laws of God.

*"The law of the Lord is perfect; it gives new strength. The commands of the Lord are trustworthy, giving wisdom to those who lack it. The laws of the Lord are right, and those who obey them are happy. The commands of the Lord are just and give understanding to the mind".* ***Psalm 19:7-8***. Let us follow the Scripture as God's word is a lamp for our feet, and a light to our path. Amen.

❑



## വൈദികരെയും ഇടവകാംഗങ്ങളെയും തടഞ്ഞത് പ്രതിഷേധാർഹം: ഡോ. യൂഹാനോൻ മാർ ദീയസ് കോറോസ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ കോട്ടയം ഭദ്രാസനത്തിലെ കല്ലുങ്കത്ര സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി 1934-ലെ സഭാ ഭരണഘടന പ്രകാരം ഭരിക്കപ്പെടണമെന്ന കോട്ടയം പ്രിൻസിപ്പൽ സബ് കോടതി ഉത്തരവ് അനുസരിച്ച് പള്ളിയിൽ പ്രവേശിക്കാൻ എത്തിയ വൈദികരെയും ഇടവകാംഗങ്ങളെയും തടഞ്ഞത് പ്രതിഷേധാർഹമാണെന്ന് കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദീയസ് കോറോസ്. പോലീസ് അധികാരികൾ നോക്കിനിൽക്കെ പള്ളിയുടെ പ്രധാന കവാടം പൂട്ടി തടസ്സം സൃഷ്ടിച്ചു.

നിയമാനുസൃതം നിയമിക്കപ്പെട്ടിട്ടുള്ള വികാരി ഫാ. കെ.എം. സഖറിയായുടെ നേതൃത്വത്തിൽ എത്തിയ വൈദികരെയും വിശ്വാസികളെയുമാണ് ഒരു കൂട്ടം ആളുകൾ തടഞ്ഞത്. സമാധാന അന്തരീക്ഷം തകർക്കാതെ പോലീസ് അധികാരികളുമായി സഹകരിച്ച് തുടർനടപടികൾ സ്വീകരിക്കുവാൻ തീരുമാനിച്ച് വിശ്വാസികൾ പിരിഞ്ഞു പോയി. നിയമപരമായ സംരക്ഷ ഉറപ്പാക്കി കല്ലുങ്കത്ര പള്ളിയുടെ അവകാശം മലങ്കര സഭ സംരക്ഷിക്കുന്നതാണെന്ന് മാർ ദീയസ് കോറോസ് പറഞ്ഞു.

### നീതി നിഷേധമെന്ന് വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗിസ് അമയിൽ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് കോടതി നൽകിയ ഉത്തരവ് നടപ്പിലാക്കാൻ എത്തിയ വൈദികരെയും ഇടവകാംഗങ്ങളെയും കല്ലുങ്കത്ര പള്ളിയിൽ തടഞ്ഞത് നീതി നിഷേധമെന്ന് വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ.

കോട്ടയം ഭദ്രാസനത്തിലെ കല്ലുങ്കത്ര സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി 1934-ലെ സഭാ ഭരണഘടന പ്രകാരം ഭരിക്കപ്പെടണമെന്ന കോട്ടയം പ്രിൻസിപ്പൽ സബ്കോടതി ഉത്തരവ് അനുസരിച്ച് പള്ളിയിൽ പ്രവേശിക്കാൻ എത്തിയ വൈദികരെയും ഇടവകാംഗങ്ങളെയും തടഞ്ഞത് പ്രതിഷേധാർഹമാണ്. പള്ളിയുടെ പ്രധാന ഗെയിറ്റ് പൂട്ടി തടസ്സം സൃഷ്ടിച്ചത് പോലീസ് അധികാരികളുടെ സാന്നിധ്യത്തിലാണ് എന്നത് നിയമ വ്യവസ്ഥിതിയോടുള്ള പരിഹാസമാണ്.

2017-ൽ സുപ്രിംകോടതിയും തുടർന്ന് കീഴ്കോടതികളും നൽകുന്ന ഉത്തരവ് ഇപ്രകാരം ലംഘിക്കപ്പെടുന്നത് പ്രതിഷേധാർഹമാണ് എന്ന് വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗിസ് അമയിൽ പറഞ്ഞു .

മുൻ വൈദിക ട്രസ്റ്റിയുടെയും മുൻ അസോസിയേഷൻ സെക്രട്ടറിയുടെയും വിയോഗത്തിൽ

## പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ മുൻ വൈദിക ട്രസ്റ്റി ഫാ. ഡോ. ഒ. തോമസിന്റെയും മുൻ അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെയും വിയോഗത്തിൽ പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ അനുശോചനം രേഖപ്പെടുത്തി.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വൈദിക ട്രസ്റ്റിയായും (2004-2007) അസോസിയേഷൻ സെക്രട്ടറിയായും (2002-2007) ഒരേ കാലഘട്ടത്തിൽ സഭയ്ക്ക് നേതൃത്വം നൽകിയ ഫാ. ഡോ. ഒ. തോമസിന്റെയും ഡോ. അലക്സാണ്ടർ കാരയ്ക്കലിന്റെയും ദേഹവിയോഗം ഒരേ ദിവസം തന്നെ സംഭവിച്ചു എന്നുള്ളത് സഭയ്ക്ക് തീരാനഷ്ടമാണെന്ന് പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു. ഫാ. ഒ. തോമസ് പരിശുദ്ധ സഭയിൽ നിർണായകമായ ചുമതലുകൾ സ്തുത്യർഹമായി നിർവഹിച്ചിട്ടുള്ള വൈദികനാണ്. വൈദിക സെമിനാരി പ്രിൻസിപ്പൽ, അധ്യാപകൻ, സൺഡേസ്കൂൾ ഡയറക്ടർ ജനറൽ, യുവജന പ്രസ്ഥാനം സെക്രട്ടറി, കൂടാതെ കൗൺസിലിംഗ് രംഗത്ത് അനേകം ആളുകൾക്കും കുടുംബങ്ങൾക്കും ആശ്വാസവും സമാധാനവും പകർന്ന അദ്ദേഹത്തിന്റെ സാന്നിധ്യം ചോദ്യം ചെയ്യപ്പെടാൻ ആവാത്തത് ആയിരുന്നു എന്ന് പ. കാതോലിക്കാ ബാവാ പറഞ്ഞു.

സ്വതസിദ്ധമായ ശൈലികൊണ്ട് അനുവാചകരെ ആകർഷിക്കുന്ന അനുഗൃഹീത പ്രഭാഷണത്തിന്റെ ഉടമയും, പിതാക്കന്മാരെ ഏറെ ആദരവോടും സ്നേഹത്തോടും അവരോട് ചേർന്നുനിന്ന് പരിശുദ്ധ സഭാ ശുശ്രൂഷ നിർവ്വഹിച്ച ഡോ. അലക്സാണ്ടർ കാരക്കലിന്റെ സഭാ സേവനം മറക്കാനാവാത്തതാണെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു. രോഗാവസ്ഥയിലായിരുന്നു അദ്ദേഹത്തിന്റെ സൗഖ്യത്തിനുവേണ്ടി സഭ ഒന്നാകെ പ്രാർത്ഥിക്കുകയായിരുന്നു. എന്നാൽ ദൈവഹിതം നിറവേറി. ഈ രണ്ടു വേർപാടുകളും സഭയ്ക്ക് വലിയ ആഘാതമാണ് ഉണ്ടാക്കിയിരിക്കുന്നതെന്നും പരിശുദ്ധ ബാവാ പറഞ്ഞു.



**മലങ്കരസഭയുടെ പ്രഥമ കാതോലിക്കാ സ്ഥാനാരോഹണത്തിന്റെ 110-ാമത് വാർഷികം പ. ഒന്നാം കാതോലിക്കാ ബസേലിയോസ് പൗലോസ് പ്രഥമൻ ബാവയുടെ കബറിടം സ്ഥിതി ചെയ്യുന്ന പാമ്പാക്കുട ചെറിയപള്ളിയിൽ നടന്നു. കബറിങ്കലെ പ്രത്യേക പ്രാർത്ഥനക്കു ശേഷം നടന്ന ചടങ്ങ് ഇടവക വികാരി ഫാ. അബ്രാഹം പാലപ്പിള്ളിൽ ദീപം തെളിയിച്ച് ഉദ്ഘാടനം ചെയ്തു. യുവജനപ്രസ്ഥാനം യൂണിറ്റ് വൈസ് പ്രസിഡന്റ് ജസ്റ്റിൻ ബിജു, സെക്രട്ടറി അക്ഷയ് സജീഷ്, ബേസിൽ പി യോഹന്നാൻ, ബെൻസൺ ബെന്നി, ഗ്രിഗറി ബെന്നി എന്നിവർ സംസാരിച്ചു.**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







**പരിശുദ്ധ കാതോലിക്കാ ബാവാ ഓസ്ട്രേലിയയിലെ സെന്റ് ജോർജ് ഇന്ത്യൻ ഓർത്തഡോക്സ് ദൈവാലയത്തിന്റെ കൂദാശ നിർവഹിച്ചു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, ഗീവർഗീസ് മാർ പീലക്സീനോസ് എന്നിവർ സഹകാർമ്മികരായിരുന്നു.**



**പരുമല ആശുപത്രിയിൽ അത്യാധുനിക സംവിധാനങ്ങളുമായി എമർജൻസി മെഡിസിൻ & ട്രോമാ കെയർ സെന്റർ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ തിരുമേനിയുടെ സാനിധ്യത്തിൽ സാംസ്കാരിക വകുപ്പ് മന്ത്രി വി എൻ വാസവൻ ഉദ്ഘാടനം ചെയ്തു. ചലച്ചിത്ര നടൻ സിജു വിൽസൺ, ഗീവർഗീസ് മാർ കൂറിലോസ്, ഗീവർഗീസ് മാർ ബർണബാസ്, ഡോ. ലിനു ശേഖർ. എം., ഫാ. ഡോ. തോമസ് വർഗീസ് അമയിൽ (വൈദിക ട്രസ്റ്റി), റോണി വർഗീസ് എബ്രഹാം (അൽമായ ട്രസ്റ്റി), ഫാ. കെ. വി. പോൾ റമ്പാൻ (മാനേജർ, പരുമല സെമിനാരി) തുടങ്ങിയർ സംസാരിച്ചു. ദക്ഷിണ കേരളത്തിലെ ഏറ്റവും വലിയ 36 ബെഡുകളുള്ള ട്രോമാ കെയർ സെന്ററിൽ അതിനൂതനമായ ഐ.സി യുവും, ഓപ്പറേഷൻ തീയേറ്റർ സൗകര്യങ്ങളും ഉൾപ്പെടുന്നു.**



**'സഹോദരൻ' പദ്ധതിയുടെ ഭാഗമായി പൂർത്തീകരിക്കപ്പെട്ട മൂന്നാമത്തെ ഭവനം. ഐക്കൺ ചാരിറ്റീസിന്റെ സഹകരണത്തോടെയാണ് ഈ ഭവനം പൂർത്തീകരിച്ചത്.**



**പരുമല സെമിനാരിയിൽ നടന്ന സ്ലീബാപെരുന്നാൾ ശുശ്രൂഷയ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിച്ചു.**




## ദാരിദ്ര്യരഹിത സമൂഹം സഭയുടെ ലക്ഷ്യം: പ. കാതോലിക്കാ ബാവ

പരുമല: മലങ്കരസഭയുടെ മിഷൻ പ്രസ്ഥാനമായ സ്ലീബാദാസ സമൂഹത്തിന്റെ 98 വാർഷിക സമ്മേളനവും കുടുംബ സംഗമവും പരുമല സെമിനാരിയിൽ വച്ച് നടന്നു. രാവിലെ വി. കുർബ്ബാനയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യുസ് തൃതിയൻ കാതോലിക്കാ ബാവ പ്രധാന കാർമികത്വം വഹിച്ചു. തുടർന്ന് നടന്ന കുടുംബ സംഗമം നടന്നു. പൊതുസമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു.

ദാരിദ്ര്യരഹിത സമൂഹമാണ് പരിശുദ്ധ സഭയുടെ ലക്ഷ്യം എന്നും താമസംവിന സഭ അതിൽ വിജയിക്കുമെന്നും പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു. സ്ലീബാദാസ സമൂഹ അധ്യക്ഷൻ ഗീവർഗ്ഗീസ് മാർ കൂറീലോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. സഖറിയ മാർ അന്തോണിയോസ് മുഖ്യ സന്ദേശം നൽകി. യൂഹാനോൻ മാർ പോളികാർപോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അല്മായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, ജനറൽ സെക്രട്ടറി ഫാ. സോമു. കെ. ശാമുവേൽ, അഡ്വ. ജീൻഷാ ചാക്കോ എന്നിവർ പ്രസംഗിച്ചു.

പരിശുദ്ധ കാതോലിക്ക ബാവായുടെ 'സഹോദരൻ' പദ്ധതിയിലൂടെ നിർമ്മിച്ചു നൽകുന്ന ഭവനത്തിന്റെയും, ഐക്കൺ ചാരിറ്റീസിന്റെ ചുമതലയിൽ നിർമ്മിച്ചു നൽകുന്ന ഭവനത്തിന്റെയും താക്കോലുകൾ പരിശുദ്ധ കാതോലിക്കാ ബാവ കൈമാറി. 2021-22 കാലയളവിൽ പഠനമികവ് തെളിയിച്ച വിദ്യാർത്ഥികളെ പ. കാതോലിക്കാ ബാവ ആദരിച്ചു.




## എം.ഡി. കൊമേഴ്സ്യൽ സെന്റർ രണ്ടാം ഘട്ട നിർമ്മാണം: ശിലാസ്ഥാപനം നടത്തി

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഉടമസ്ഥതയിലുള്ള എം.ഡി. കൊമേഴ്സ്യൽ സെന്ററിന്റെ രണ്ടാം ഘട്ട നിർമ്മാണത്തിന് തുടക്കം കുറിച്ചുകൊണ്ട് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചു.

2 ബ്ലോക്കുകളായി സ്ഥിതി ചെയ്യുന്ന കെട്ടിടങ്ങളുടെ മുകളിൽ ഒരു നില കൂടിയാണ് നിർമ്മിക്കുന്നത്.

ഫാ.യാക്കൂബ് തോമസ്, ഫാ.ഡോ.ഗീവർഗീസ് വെട്ടിക്കുന്നേൽ, ഫാ. അനീഷ് കെ സാം ഫാ.സൈബു എം. സഖറിയ, ഫാ. യൂഹാനോൻ ബേബി, ഫാ.മോഹൻ ജോസഫ്, എ.കെ.ജോസഫ്, ഐ.സി. ചെറിയാൻ, പി.വി.ബഹനാൻ, ബിനു എം.ഐസക്ക്, ഡോ.തോമസ് കുരുവിള,അഡ്വ. ടോം കോര, പി.എം.തോമസ്, കെ.സി. ദാനിയേൽ , എ ബിൻ മത്തായി,ഉമ്മൻ ജോൺ,മോനിച്ചൻ തലക്കുളം,ഡോ.റോബിൻ പി.മാത്യു, സാം വർഗീസ്, ജോൺ മത്തായി എന്നിവർ സംബന്ധിച്ചു.



**പി. സി. യോഹന്നാൻ റമ്പാന്റെ 14–ാമത് ഓർമ്മ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ ആചരിച്ചു.**



**48 വർഷമായി പൂട്ടപെട്ടു കിടക്കുന്ന കൊല്ലം ഭദ്രാസനത്തിലെ മുഖത്തല സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങൾക്കൊപ്പം മലങ്കര സഭയുടെ അൽമായ ട്രസ്റ്റി റോണി വർഗ്ഗീസ് എബ്രഹാം.**



**Dr. Yuhanon Mar Diascoros with N Rangasamy (Chief Minister of Puducherry).**



**കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയിലെ പാമ്പാടി തിരുമേനിയുടെ തിരുശേഷിപ്പ് സ്ഥാപിച്ച കുരിശു പള്ളിയുടെ കൂദാശ ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ പ്രധാന കാർമ്മികത്തിൽ നടന്നു. ഇതോടൊപ്പം പുതിയ ഒ.പി. അനക്സ് ബ്ലോക്കിന്റെ കൂദാശയും, ആശുപത്രിക്ക് ലഭിച്ച പുതിയ വാഹനത്തിന്റെ കൂദാശയും തിരുമേനി നിർവഹിച്ചു. സെക്രട്ടറി ജിനി കുരുവിള, ഓർഗനൈസിംഗ് സെക്രട്ടറി റ്റി.ഐ. ഉല്ലാസ്, സി വി പോൾ, ചേംബർ ഓഫ് കൊമേഴ്സ് പ്രസിഡന്റ് കെ പി സാക്സൺ, പി ഐ തോമസ്, തുടങ്ങിയവർ സന്നിഹിതരായിരുന്നു.**





കൊടുമൺ അങ്ങാടിക്കൽ സ്വദേശിയായ ജയ എന്ന വൻകുടലിൽ ഇല്ലാത്ത കാൻസർ രോഗിക്കും സ്കൂൾ ബസ് ജീവനക്കാരനായ ഭർത്താവിനും മകൾക്കും വേണ്ടി ഫാ. റിഞ്ചു പി. കോശിയുടെ നേതൃത്വത്തിൽ പണി കഴിപ്പിച്ച ഭവനത്തിന്റെ താക്കോൽ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് പ്രാർത്ഥിച്ച് നല്കി.



**കോട്ടയം മെഡിക്കൽ കോളേജ് വൈസ് പ്രിൻസിപ്പലായി പ്രൊഫ. ഡോ. വർഗീസ് പി. പുന്നൂസ് പണിക്കശ്ശേരിൽ നിയമിതനായി. വാകത്താനം ജെറുസലേം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമാണ്.**









പ. കാതോലിക്കാ ബാവാ കൂദാശ നിർവഹിച്ച ഓസ്ട്രേലിയയിലെ സെന്റ് ജോർജ് ഇന്ത്യൻ ഓർത്തഡോക്സ് ദൈവാലയം.



മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് കൂനൻകുരിശു പഴയ സുറിയാനി പള്ളി സ്വാമി വിഷ്ണു പ്രസാദ് സന്ദർശിച്ചു. മാനേജർ ഫാ. ബെഞ്ചമിൻ തോമസ്, ട്രസ്റ്റി വർഗിസ് നെല്ലിത്തറ, പി. പി. മാത്യു എന്നിവർ സ്വാമിയെ സ്വീകരിച്ചു.



**റബർ ബോർഡ് അംഗമായി (ആർ.പി.എഫ്. വിഭാഗം) നിയമിക്കപ്പെട്ട ടി. പി. ജോർജുകുട്ടി. പാമ്പാടി തറക്കുന്നേൽ കുടുംബാംഗവും കോത്തല സെഹിയോൻ ഇടവകാംഗവുമാണ്.**



**Dr.Vipin K Varughese (Asst Professor, Dept of Commerce) for being appointed as District Co-ordinator of Electoral Literacy clubs in kottayam by District Collector.**